൧൯൦൨ ൧൦൭൭

പുസ്തകം ൧൦] [ലക്കം ൧൨

മലങ്കര

# ഇടവക പത്രിക

**മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.**



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ ക്രൂശിങ്കലല്ലാതെ
പുകഴ്ച്ച ചൊല്ലുവാൻ സംഗതി വരരുതു".
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൦൮—൧൦൮൩

| സൂറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച |
|---|---|---|---|
| കാനോൻ ൨ാമൻ ൧ | ൧൪ | ൧ | ചൊ |
| ൨ | ൧൫ | ൨ | ബു |
| ൩ | ൧൬ | ൩ | വ്യാ |
| ൪ | ൧൭ | ൪ | വെ |
| ൫ | ൧൮ | ൫ | ശ |
| ൬ | ൧൯ | ൬ | ഞാ |
| ൭ | ജനുവരി ൨൦ | ൭ | തി |
| ൮ | ൨൧ | ൮ | ചൊ |
| ൯ | ൨൨ | ൯ | ബു |
| ൧൦ | ൨൩ | ൧൦ | വ്യാ |
| ൧൧ | ൨൪ | ൧൧ | വെ |
| ൧൨ | ൨൫ | ൧൨ | ശ |
| ൧൩ | ൨൬ | ൧൩ | ഞാ |
| ൧൪ | ൨൭ | മകരം ൧൪ | തി |
| ൧൫ | ൨൮ | ൧൫ | ചൊ |
| ൧൬ | ൨൯ | ൧൬ | ബു |
| ൧൭ | ൩൦ | ൧൭ | വ്യാ |
| ൧൮ | ൩൧ | ൧൮ | വെ |
| ൧൯ | ഫെബ്രുവരി ൧ | ൧൯ | ശ |
| ൨൦ | ൨ | ൨൦ | ഞാ |
| ൨൧ | ൩ | ൨൧ | തി |
| ൨൨ | ൪ | ൨൨ | ചൊ |
| ൨൩ | ൫ | ൨൩ | ബു |
| ൨൪ | ൬ | ൨൪ | വ്യാ |
| ൨൫ | ൭ | ൨൫ | വെ |
| ൨൬ | ൮ | ൨൬ | ശ |
| ൨൭ | ൯ | ൨൭ | ഞാ |
| ൨൮ | ൧൦ | ൨൮ | തി |
| ൨൯ | ൧൧ | ൨൯ | ചൊ |
| ൩൦ | ൧൨ | ൧ | ബു |
| ൩൧ | ൧൩ | ൨ | വ്യാ |

### വിശേഷദിവസങ്ങൾ.

൧ നു— നമ്മുടെകർത്താവിന്റെ ചേലാകർമ്മം. മാർ ബസേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും ഓർമ്മ.

൬ നു. ദനഹാ ഞായറ. (മാറാനായ) ൨ാ. ലൂക്കൊ. ൩. ൧൫—൨൨ .

൭ നു— മാർ യോഹന്നാൻ മാംദാനായുടെ പുകഴ്ചയുടെയും തടവറ ശിരഛേദനയുടെയും പെരുന്നാൾ

൮ നു— മാർ സ്തേപ്പാനോസ സഹദായുടെ ഓർമ്മ.

൧൩ നു— ദനഹായുടെ ശേഷം ൧ാം ഞാ. വി. മത്താ. ൪. ൧൨—൨൨

൧൫ നു— വിത്തുകളെക്കുറിച്ചുള്ള കന്യാസ്ത്രീ മറിയയുടെ ഓർമ്മ. മാറാനായ [illegible]ലെ.

൨൦ നു— ദനഹായുടെ ശേഷം ൨ാം ഞാ. വി. യോഹ. ൧. ൪൩—൫൧

൨൭ നു— ദനഹായുടെ ശേഷം ൩ാം ഞാ. വി. യോഹ. ൩. ൧—൧൩

# മലങ്കര ഇടവകപത്രിക

പുസ്തകം ൧൦]  ൧൯൦൧ കോനൂൻക്ദീം  [ലക്കം ൧൨


മംഗളം

രോഗംകടന്നു പിടിപെട്ടു, ശതാധിപന്റെ-
സാകത്തോടൊത്തുമരുവുന്നൊരു ഭൃത്യനേയും
വേഗേനവന്നു സുഖമാക്കിയ നാകനാഥൻ-
പ്രാകാശ്യമോടു മനതാരിലുദിക്കണംമേ.

നടക്കൽ വർക്കി.

---

## (൨) ആത്മീകവളൎച്ച.

ശു. മൎക്കോസ് ൪: ൨൬—൨൮.

"ദൈവത്തിന്റെ രാജ്യം ഇപ്രകാരം ആകുന്നു; ഒരു മനുഷ്യൻ നിലത്തു വിത്തു ഇട്ടശേഷം രാവും പകലും ഉറങ്ങിയും എഴുനീററും ഇരിക്കെ അവൻ അറിയാതവണ്ണം വിത്തു മുളെച്ചു വരുന്നതുപോലെ തന്നെ. എങ്ങനെയെന്നാൽ ഭൂമിഫലത്തെ കൊണ്ടുവരുന്നു. മുന്നമെ മുളയും പിന്നെകതിരും എന്നാൽ ഒടുക്കം കതിരിൽനിറഞ്ഞമണിയും".

മരണം അനക്കമില്ലായ്മയും ജീവൻ അനക്കവും വളൎച്ചയുമാകുന്നു. വളൎച്ച അല്ലെങ്കിൽ വൎദ്ധനംഎന്നതു സൃഷ്ടിക്കപ്പെട്ട എല്ലാജീവന്റെയും പ്രമാണമാകുന്നു; അതുകൊണ്ടു എല്ലാ ക്രിസ്ത്യാനികളിലുമുള്ള പുതിയജീവൻ വളരുവാനും ബലപ്പെടുവാനും കരുതപ്പെട്ടിട്ടുള്ളതത്രെ. വിത്തിലും നിലത്തിലും വളൎച്ചെക്കും ഫലത്തിനും ഉന്തികൊണ്ടിരിക്കുന്നതായ ഒരു ജീവനും ശക്തിയും ഉള്ളതുപോലെ നിത്യജീവന്റെ വിത്തിലും ഉണ്ടു. അതിനാൽ ഒരു തികഞ്ഞ പുരുഷനിലെക്കു മശിഹായുടെ സംപൂൎണ്ണതയുടെ പ്രായത്തിൽ അളവിലേക്കു എത്തുവോളം ഒരു ദൈവീകമായ വളൎച്ചയോടുകൂടെ ആ ജീവൻ വൎദ്ധിക്കയും വളരുകയും ചെയ്യത്തക്കതാകുന്നു. (എഫേസി. ൪: ൧൨; ൨. തെസ്സ. ൧: ൩)

താനെതന്നെ മുളെച്ചു വളൎന്നു ഫലങ്ങളെ പുറപ്പെടുവിക്കുന്നതായി നമ്മുടെ കൎത്താവു പറഞ്ഞ ഈ ധ്യാന ഉപമയിൽ താൻ ആത്മജീവന്റെ വളൎച്ചയെ സംബന്ധിച്ചു മഹാ സാരമായ പാഠങ്ങളിൽ രണ്ടിനെ പഠിപ്പിക്കുന്നു.

൧. അതിനു താനെതന്നെ ശക്തി ഉണ്ടെന്നും.

൨. അതു ക്രമേണയത്രെ വളരുന്നതെന്നും.

൧. അതിനു താനെതന്നെ ശക്തി ഉണ്ടെന്നു- ഇതു, കൃപയിൽ വളരുവാനും അധികം വൎദ്ധിപ്പാനും എന്തുചെയ്യേണമെന്നു ചോദിക്കുന്നവർ പഠിക്കേണ്ടതാകുന്നു. "വിചാരപ്പെടുന്നതിനാൽ തന്റെനീളത്തോടു ഒരുമുളം കൂട്ടുവാൻ നിങ്ങളിൽ ആൎക്കു കഴിയും?.... വയലിലെ ശോശാനപുഷ്പങ്ങൾ എങ്ങിനെ വളരുന്നു എന്നു നിരൂപിപ്പിൻ" എന്നു ക

ത്താവു പറഞ്ഞതുപോലെ നമുക്ക ആത്മജീവനെയും വളൎത്തുവാൻ വഹിയാ, നാം വളരേണമെന്നുമില്ല (ഹോശെയാ. ൧൪: ൬; മത്താ. ൬: ൨൮, ൨൯, ൩൦) മനുഷ്യൻ ഉറങ്ങിയപ്പോൾ അവൻ അറിയാതവണ്ണം വിത്തു മുളച്ചു വളൎന്നതും ഭൂമി താനെ തന്നെ ഫലം പുറപ്പെടുവിച്ചതും കാണുന്നില്ലയൊ? വിത കഴിഞ്ഞാൽ പിന്നെ വിത്തിനകത്തു കയറി ഇരുന്നു വളൎത്തുന്നുണ്ടോ? മനുഷ്യൻ വിചാരപ്പെട്ടിട്ട ആകുന്നുവൊ വളരുന്നതു? അല്ല; അവൻ ആശ്രയിച്ചു ആശ്വസിക്കേണം.

പിന്നെ മനുഷ്യന ഒന്നും ചെയ്യാൻ ഇല്ലയൊ? ഉണ്ടു; ആയ്തു വളൎത്തുക എന്ന ഭാഗത്തിൽ അല്ല; അതു ദൈവഭാഗം അത്രെ (൧കൊറി. ൩: ൭) "ഇനി ജീവിക്കുന്നതു ഞാനല്ല മശിഹാ അത്രെ എന്നിൽ ജീവിക്കുന്നതു" (ഗലാ. ൨: ൨൦)

എന്നാൽ മനുഷ്യൻ ചെയ്യേണ്ടതു എന്തെന്നു ചൊല്ലാൻ (൧) അവനിൽ പുതിയ ജീവൻ ഉണ്ടെന്നുള്ള വിശ്വാസത്തോടു കൂടെ അതിന്റെ വളൎച്ചയെ തടുക്കുന്നതായ സകലത്തെയും അവൻ എടുത്തു ദൂരെ കളയെണം. ഞാറിന അല്ലെങ്കിൽ തൈയ്ക്കു വേണ്ടുന്നതായി നിലത്തിലെ വളം വലിക്കുന്ന മുള്ളുകളെയും ഞെരിഞ്ഞിലുകളെയും അവൻ പറിച്ചുകളയെണം. "മുള്ളുകളിൽ വിതക്കപ്പെട്ടവനൊ, വചനം കേൾക്കുന്നവൻ എങ്കിലും ഈ ലോകത്തിന്റെ ചിന്തയും ധനത്തിന്റെ വഞ്ചനയും വചനത്തെ ഞെരുക്കിട്ടു നിഷ്ഫലനായിതീരുന്നു". എന്നാൽ "നല്ല നിലത്തിൽ വിതക്കപ്പെടുന്നവനൊ വചനം കേട്ടു ഗ്രഹിക്കുന്നവനാകുന്നു; അവൻ ഫലം കായിച്ചു ഒരുവൻ നൂറും ഒരുവൻ അറുപതും ഒരുവൻ മുപ്പതും നൽകുന്നു. (മത്താ. ൧൩: ൨൨, ൨൩) നിലത്തിലെ വളം മറെറങ്ങും പോകാതെ സൂക്ഷിക്കേണം; ഇതു കൃഷിക്കാരന കഴിയുന്നതാകുന്നു; അപ്പോൾ അതു വളരുന്നു. അതുപോലെ പുതിയജീവന്റെ വളൎച്ചയെ തടുക്കുന്നതിനെ എല്ലാം ക്രിസ്ത്യാനി എടുത്തുകളയേണ്ടതാകുന്നു. അതു തടസം കൂടാതെ വളരുവാന്തക്കവണ്ണം ഹൃദയം മറെറാന്നിനും കൊടുക്കാതെ അശേഷം പുതിയ ജീവന തനിച്ചു ഏല്പിച്ചുകൊടുക്കേണം. "മുന്തിരിങ്ങാവള്ളികളെ നശിപ്പിക്കുന്ന നരികളെയും ചെറുനരികളെയും നമുക്കായിട്ടു പിടിപ്പീൻ; എന്തെന്നാൽ നമ്മുടെ മുന്തിരിങ്ങാവള്ളികൾക്കു ഇളയകുലകൾ ഉണ്ടു" (പാട്ടു. ൨: ൧൫) വലിയ നരികളെതന്നെ അല്ല ചെറുനരികളെയും പിടിപ്പാൻ പറഞ്ഞിരിക്കുന്നതിനെ വിചാരിപ്പീൻ. ചില പാപങ്ങൾ സാരമില്ലെന്നുവെക്കരുതു. എല്ലാ ഭാരത്തെയും മുറുകെ പററുന്ന പാപത്തെയും വിട്ടുകളഞ്ഞു നമുക്ക മുമ്പാകെ വെച്ചിരിക്കുന്ന ഓട്ടത്തെ ക്ഷമയോടെ ഓടുക". പിന്നെയും വളൎച്ചെക്കു (൨) നനക്ക, വളം ഇടുക മുതലായവയും മനുഷ്യന ചെയ്യാൻ കഴിയുന്നതും ചെയ്യേണ്ടതുമാകുന്നു. പോഷണം കൊടുക്കേണ്ടതു ആവശ്യമാകുന്നു. അറിയപ്പെടുന്ന പാപത്തെ വിട്ടുതിരിയുന്നതു മാത്രം പോരാ. വിശുദ്ധ കുൎബ്ബാന മുതലായ കൂദാശകളിൽ സംബന്ധിക്കേണ്ടതും പ്രാൎത്ഥന മുതലായവയിൽ സഹിതപ്പെട്ടിരിക്കേണ്ടതുമാകുന്നു. വിശുദ്ധ മാമോദീസാ മൂലം ഓരോരുത്തനും മി

ശിഹാ എന്ന സത്യ മുന്തിരി വള്ളിയോടു ഒട്ടിച്ചേക്കപ്പെട്ടവനാകുന്നു. (റോമാ. ൬: ൫) "മശിഹായിലെക്കു സ്നാനപ്പെട്ടവരായ നിങ്ങൾ അത്രയ്യാ മശിഹായെ ഉടുത്തിരിക്കുന്നു" (ഗലാത്തി ൩- ൨൭) എല്ലാക്രിസ്ത്യാനികളും ഇതിനെ തങ്ങളുടെ ബോധത്തിൽ കലത്തി എങ്കിൽ കൊള്ളായിരുന്നു! വിശുദ്ധിക്കു ഭ്രമിച്ചവരും വിശ്വാസത്തിൽനിന്നു തെററിയവർ ഇതിനെ സാവധാനമായി ആലോചിച്ചു എങ്കിൽകൊള്ളായിരുന്നു! അങ്ങിനെതന്നെ വിശുദ്ധ മാമോദീസാമൂലം മശിഹായോടു "ഏകീഭവിച്ചവരായ" ക്രിസ്ത്യാനികൾ പിന്നീടു വേശ്യാദോഷം മുതലായ അശുദ്ധിയിൽ നടക്കുമ്പോൾ, തങ്ങൾ മശിഹായുടെ അവയവങ്ങൾ ആകുന്നു എന്നും പാപം ചെയ്യുന്നതു തന്റെ ആ അവയവങ്ങളെ എടുത്താകുന്നു എന്നും ബോധപ്പെട്ടു എങ്കിൽ എത്രവേഗം സത്യവിശുദ്ധിയിൽ നടക്കുമായിരുന്നു. (൧-കോറി- ൬: ൧൫) ഇരുപാട്ടുകാക്കും ഈ വിശ്വാസഉണവ്വാകുന്നു ആവശ്യമുള്ളതു. ഹെ, പാപത്തിൽനടക്കുന്ന ക്രിസ്ത്യാനികളെ, നിങ്ങൾ ദൈവത്തിന്റെ ആലയം ആകുന്നു എന്നും ദൈവത്തിന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു എന്നും ദൈവത്തിന്റെ ആലയത്തെ നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലയൊ (൧- കോറി- ൩: ൧൬. ൧൭) പിന്നെയും ഹേ, 'വിശുദ്ധികാ'രെ, നിങ്ങൾക്കു ഈ പ്രകാരം വിശ്വസിക്കയും ഇപ്രകാരം ഉപദേശിക്കയും അരുതൊ? എന്നാൽ ആത്മാവിന്റെ ഐക്യതയെ സമാധാനബന്ധനത്തിൽ കാപ്പാൻ കഴികയില്ലയൊ? ഇതു കാതൊലിക്കാക്കടുത്തതും ശ്ലീഹായ്ക്കടുത്തതുമായ ഏകസഭയുടെ വിശ്വാസമാകുന്നുവല്ലൊ. ഒരിക്കൽ മശിഹായോടു ഒട്ടിക്കപ്പെട്ട എന്നിരുന്നാലും താൻ പറയുന്നതിനെ കേൾപ്പിൻ. താൻ പക്ഷാഭേദം കൂടാതെ പറയുന്നു: "എന്നിൽ കായ്ക്കാത്ത കൊമ്പു ഒക്കെയും അവൻ നീക്കിക്കളയുന്നു……എന്നിൽ വസിപ്പിൻ ഞാൻ നിങ്ങളിലും വസിക്കും; കൊമ്പു മുന്തിരിവള്ളിയിൽ വസിച്ചിട്ടല്ലാതെ സ്വയമായി കായ്പാൻ കഴിയാത പ്രകാരം എന്നിൽ വസിച്ചിട്ടല്ലാതെ നിങ്ങൾക്കും കഴികയില്ല….. ആരെങ്കിലും എന്നിൽ വസിക്കാഞ്ഞാൽ അവൻ ഒരു കൊമ്പുപോലെ പുറത്തു കളയപ്പെട്ടു ഉണങ്ങിപ്പോകുന്നു; അവയെ അവർ ചേത്തു തീയിൽ ഇടുന്നു; അവ വെന്തുപോകയും ചെയ്യും". വിശ്വാസഉണവ്വിൽ നടക്കാതെ പാപത്തിൽതന്നെ നടക്കുന്ന പാപിയെ ദൈവം നശിപ്പിക്കും എന്നു ലേഖനം എന്നപോലെ സുവിശേഷവും തെളിവായി പറഞ്ഞിരിക്കുന്നു. "ആകയാൽ നിങ്ങൾ കത്താവായ യേശുമശിഹായെ പരിഗ്രഹിച്ചപ്രകാരം അവനിൽ നടപ്പിൻ. അവനിൽ വേരൂന്നിയും പണിയപ്പെട്ടും നിങ്ങൾ പഠിച്ച വിശ്വാസത്തിൽ ഉറച്ചും സ്തോത്രത്തിൽ കവിയുന്നവരായും ഇരിപ്പിൻ" (കൊലൊസ്സി ൨- ൬,൭.) നാം എല്ലാവരും ഒരിക്കൽ മശിഹായിൽ നടപ്പെട്ടതുപോലെ അവനിൽ വേരൂന്നി പാത്താൽ ജീവൻ താനെതന്നെ വളരുന്നതാകുന്നു. അതിന്റെ വളച്ചയ്ക്കുവേണ്ടുന്നവ ഒക്കെയിലും സംബന്ധിപ്പിൻ. അതിന്നു തടസ്സം ചെയ്യുന്നവ ഒക്കെയെയും നീക്കിക്കളവിൻ. വിശുദ്ധ മാമോ

ദിസാമൂലം മശിഹായെ ധരിച്ചു (ഗലാത്തി. ൩: ൨൭) എന്നതിൽതന്നെ സംശയമുള്ളവരെ, നിങ്ങൾ മുന്നമെ ആ അവിശ്വാസത്തെ നീക്കികളഞ്ഞ സത്യവിശ്വാസ ഉണൎവ്വോടുകൂടെ വിശുദ്ധിയെ പിന്തുടൎന്നാൽ നിങ്ങൾക്കും മശിഹായുടെ ശരീരമാകുന്ന സഭക്കും എത്ര മഹത്വമുണ്ടാകും! മദ്യം കുടിച്ചു ലഹരിപിടിച്ചുകിടക്കുന്നവരെപോലെ നിങ്ങൾ എന്താകുന്നു എന്നൊ എവിടെ ആകുന്നു എന്നൊ അറിയാതെ ഇരുന്നാൽ എങ്ങിനെ വിശുദ്ധിയിൽ നടക്കും! നിങ്ങൾക്കു ലക്കില്ലാതെയിരിക്കുമ്പോൾ "വിശുദ്ധന്മാൎക്കു ഒരിക്കൽ ഭാരമേല്പിക്കപ്പെട്ടവിശ്വാസത്തിന്നായിപൊരു"(യൂദാ ൰)വിൻ എന്നു പറഞ്ഞാൽ എങ്ങിനെസാധിക്കും! സഭയിൽ വിശ്വാസ ഉണൎവ്വുള്ളവരായി മുന്നൽനിന്നുപൊരുന്നവർ നിങ്ങളുടെ പുറകുബലം ഇല്ലായ്കയാൽ വളരെ കുഴങ്ങുന്നു. നിങ്ങൾ മൂലം എത്രയൊ പേൎക്കു വിശുദ്ധക്രൂദാശകളിലുള്ള വിശ്വാസം കുറഞ്ഞുപോകുന്നു! നിങ്ങളിലുള്ള പരിശുദ്ധാത്മാവിനെ നിങ്ങൾ എത്രയൊ ദുഃഖിപ്പിച്ചിരിക്കുന്നു! നിശ്ചയമായി കൎത്താവു അവരോടുകൂടെ അവരുടെ ഇടയിൽ ഉണ്ടായിരിക്കെ" കൎത്താവു ഞങ്ങളുടെ ഇടയിൽ ഉണ്ടൊ ഇല്ലയൊ"? എന്നുതന്നെ പരീക്ഷിച്ചുചോദിക്കത്തക്കവണ്ണം പഴയ ഇസ്രായേല്യരെ പോലെ നിങ്ങൾ ആയല്ലൊ (പുറപ്പാട ൧൭: ൭)? നമ്മുടെമാമോദീസാ യോഹന്നാൻമാംദാനായുടെ മാമോദീസാ ആകുന്നുവൊ? നമ്മുടെമാമൊദിസാപെന്തികോസ്തുമാമോദിസാ അല്ലയൊ? നാം യേശുമശിഹായുടെനാമത്തിൽമാമോദീസമുഴുകികൈവെപ്പിനാൽ പരിശുദ്ധാത്മാവിനെ കൈക്കൊള്ളുകയും ചെയ്യുവരല്ലയൊ (നട. ൧൯: ൫-൬) കൎത്താവുനമ്മോടുകൂടെ നമ്മുടെഇടയിൽഎന്നല്ല, നമ്മിൽ ഉണ്ടു എന്നു സംശയംകൂടാതെവിശ്വസിപ്പിൻ. കൎത്താവിന്റെനാമത്തിൽ മാമോദീസാമുഴുകിയ ഓരൊരുത്തരുമെ, കൈവെപ്പിനാൽ നിങ്ങളിലുള്ള ദൈവത്തിന്റെ വരത്തെ ജ്വലിപ്പിപ്പിൻ. ഒരു തീപ്പൊരി മാത്രമെ നിങ്ങളിൽ ശേഷിച്ചിട്ടുള്ളു എന്നിരുന്നാലും നിങ്ങൾ ഉണൎന്നു അതിന്നു പോഷണം കൊടുപ്പിൻ; അതു വൎദ്ധിച്ചു ശോഭിക്കും. നിങ്ങളിലുള്ള പുതിയ ജീവനിൽ (റോമാ ൬: ൪) നടപ്പിൻ. അതിന്നു വേണ്ടുന്നതു കൊടുപ്പിൻ. അതിന്റെ വളൎച്ചക്കു തടസ്സമുള്ളതിനെ എടുത്തുകളവിൻ. ജീവൻ താനെതന്നെ വളൎന്നു വൎദ്ധിക്കും.

൨. അതിന്റെ വളൎച്ച ക്രമേണ അത്രെ. "മുന്നമെ മുളയും പിന്നെ കതിരും എന്നാൽ ഒടുക്കം കതിരിൽ നിറഞ്ഞമണിയും" എല്ലാം ഒരിക്കലായിട്ടല്ല; മനസ്സിന്റെ ചലനം എന്ന ഇമോഷ്യൻഉണ്ടാകുമ്പൊൾ മാമോദീസാ എന്ന മൂടു പറിച്ചു. ചിലർ വളൎച്ചക്കു ഭ്രമിക്കുന്നതു വേദാനുസരണം അല്ല. ജീവന്റെ വളൎച്ച താമസിച്ചുപോയതുകൊണ്ടു മാമോദീസായിക്കു കുററം പറയുന്നതും ധൃതഗതി ആകുന്നു. വളൎച്ചക്കുള്ള തടസ്സം നിന്റെഭാഗത്തു ആയിരുന്നു. നീ പാപത്തിൽ ഉറങ്ങി; നിനക്കു കിട്ടിയിരുന്ന പുതിയ ജീവന്റെ വളൎച്ചക്കു നീ തടസ്സങ്ങളെ വൎദ്ധിപ്പിച്ചു. നീ ഒന്നു ഉണരപ്പെട്ടപ്പോൾ മറിഞ്ഞുകിടന്നു പിച്ചുപറയാതെ സുബോധമുള്ളവനായി നടക്ക. "ഒരു പുതിയസൃഷ്ടിപ്പു" എന്നു

പറഞ്ഞാൽതന്നെയും അതിന്റെ വളൎച്ച എത്ര സാവധാനമായിട്ടുള്ളതു എന്നു ദൈവത്തിന്റെ ആദ്യ സൃഷ്ടിപ്പു നോക്കുക. (ആദ്യപുസ്തകം ൧: ൧)— "ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു" എന്നാൽ പിന്നെ എങ്ങിനെ ഇരുന്നു? "ഭൂമി പാഴായുള്ളതും വെറുമയായതും [ആയിരുന്നു]; ആഴത്തിന്റെ മുഖത്തു ഇരുളും [ആയിരുന്നു]. ദൈവത്തിന്റെ ആത്മാവു വെള്ളങ്ങളുടെ മുഖത്തിന്മേൽ ആവസിച്ചു." അതായ്തു പൊരുന്ന ഇരുന്നു. ദൈവത്തിന്റെ ആത്മാവു ഇരുളിൽ ആവസിച്ചിരിക്കുമൊ? അതെ, അങ്ങിനെ ആകുന്നു ആരംഭിക്കുന്നതു. "പ്രകാശം ഉണ്ടാകട്ടെ എന്നു ദൈവം പറഞ്ഞു, പ്രകാശം ഉണ്ടായി." ഇതു എന്തു പ്രകാശം? സൂൎയ്യപ്രകാശമൊ? അല്ല. ഈ പ്രകാശം കണ്ടു നീ ഭ്രമിക്കരുതു. സൃഷ്ടിപ്പു വളൎന്നുവരുന്നതെങ്ങിനെ എന്നു—ശേഷം വായിച്ചു സാവധാനത്തിൽ ആലൊചിക്ക. നിന്റെ ഭാഗത്തു നിന്നുള്ള തടസ്ഥങ്ങളെ ഒഴിച്ചു ക്ഷമയോടെ കാത്തിരിക്ക. ദൈവത്തിനു സമയം കൊടുക്ക. ഒരു ദിവസംകൊണ്ടു സകലവും സൃഷ്ടിപ്പാൻ ദൈവത്തിനു കഴിയാഞ്ഞല്ല. നിന്നെ പഠിപ്പിപ്പാനാകുന്നു. നിന്റെ വളൎച്ചക്കു ഇപ്പൊഴും ആശ്വാസം ആവശ്യമാകുന്നു. എല്ലാം ഒരിക്കലായിട്ടു ആകയില്ല, ദൈവത്തിനു സമയം കൊടുക്ക. വിശ്വാസത്താലും ക്ഷമയാലും വാഗ്ദത്തങ്ങളെ അവകാശമായി അനുഭവിക്ക. ദൈവത്തിന്റെ അളവിനും കണക്കിനും സമയത്തിനും കാത്തിരിക്ക. തന്റെ നിയമത്തിനും ചട്ടത്തിനും അനുസരിച്ചിരിക്ക. "ഒരു പുതിയ സൃഷ്ടിപ്പു" ആയി യേശുമശിഹായിൽ ഒട്ടിക്കപ്പെട്ടുന്നവരെക്കുറിച്ചു വേദത്തിൽ പറയുന്നതു ദീൎഘമായ ഒരു കാൎയ്യമാകുന്നു: അതിന്റെ പൂൎണ്ണതയിലെക്കു നാം കാത്തിരിക്കണം. മശിഹായിൽ നമുക്കു സകലവും ഉണ്ടെന്നു അറിയുന്നതും അതാതിന്റെ സമയത്തു കിട്ടുന്നതിനു വിശ്വാസത്തോടെ കാത്തിരിക്കുന്നതും നല്ലതാകുന്നു. പുത്തൻജീവനു സമയം കൊടുക്ക. തൈ വളരുന്നതു കുഴിയിൽതന്നെ തുടൎന്നുനില്ക്കുന്നതിനാലാകുന്നു: ദൈവം മശിഹായിൽ നമ്മെ നട്ടിട്ടുള്ളതായ കൃപയിൽ തുടൎന്നു നില്ക്കുന്നതിനാൽ അത്രെ പുതിയജീവൻ വളരുന്നതു. സഹൊദരന്മാരെ, ജീവനുള്ള ദൈവത്തെ ത്യജിച്ചുകളയാതെയിരിക്കെണ്ടതിനു അവിശ്വാസത്തിന്റെ ദുഷ്ടഹൃദയം നിങ്ങൾക്കു ആൎക്കും ഉണ്ടാകാതെയിരിപ്പാൻ നോക്കുവീൻ. പിന്നെയൊ, നിങ്ങൾ ആരും പാപത്തിന്റെ ചതിയാൽ കഠിനപ്പെടാതെയിരിക്കെണ്ടതിനു "ഇന്നു" എന്നുപറയുന്നിടത്തോളം നാൾതോറും തമ്മിൽ തമ്മിൽ പ്രബൊധിപ്പിക്കയും ചെയ്വീൻ". "നിങ്ങൾ മന്ദതയുള്ളവരാകാതെ വിശ്വാസത്താലും ദീൎഘക്ഷമയാലും വാഗ്ദത്തങ്ങളെ അവകാശമാക്കുന്നവരുടെ അനുകാരികളായിതീരെണ്ടതിനു തന്നെ". "അങ്ങിനെ അവൻ ദീൎഘക്ഷമയൊടെ ഇരുന്ന വാഗ്ദത്തപ്പൊരുളിനെ പ്രാപിച്ചു". "എന്നാൽ സഹൊദരന്മാരെ, കൎത്താവിന്റെ വരവുവരെ ദീൎഘക്ഷമയൊടിരിപ്പിൻ; ഇതാ, കൃഷിക്കാരൻ ഭൂമിയുടെ വിലയെറിയ ഫലത്തിനു കാത്തുകൊണ്ടു മുന്മഴയും പിന്മഴയും അതിനു കിട്ടുവൊളം ദീൎഘക്ഷമയൊടിരിക്കുന്നു" (എബ്രാ. ൩: ൧൨. ൧൩; ൬-൧൨

൧൨- ൧൫; യാക്കൊബ ൧: ൭).

അതെ, പുതിയജീവനു വേണ്ടുന്നതായ സമയം കൊടുപ്പിൻ. തടസ്സം നീക്കികളവിൻ. വളൎച്ച ക്രമെണ എന്നിരുന്നാലും നിശ്ചയമാകുന്നു; രഹസ്യത്തിൽ എന്നിരുന്നാലും, വാസ്തവമായിട്ടുള്ളതാകുന്നു; ബലഹീനതയിൽ എന്നിരുന്നാലും സ്വൎഗ്ഗീയശക്തിയൊടുകൂടെ അത്രെ; മശിഹായിൽ പൂൎണ്ണമനുഷ്യത്വത്തിലെക്കുള്ള ആത്മ വളൎച്ച് ഇപ്രകാരം ആകുന്നു.

തിൎച്ചയ— നടുന്നതും വളരുന്നതും തമ്മിൽ ഉള്ള വ്യത്യാസം കണ്ടുകൊള്ളുവിൻ. വിശുദ്ധ മാമോദിസാമൂലം മശിഹായിൽ നടപ്പെടുക (കുഴിച്ചിടപ്പെടുക അല്ലെങ്കിൽ ഏകീഭവിക്ക) എന്നതു ഒരിക്കലായിട്ടുള്ളതാകുന്നു; എന്നാൽ വളൎച്ചയൊ, പലപ്രകാരം ക്രമെണ അത്രെ.

നമ്മുടെ വളൎച്ചക്കു നാം തടസ്സം ഉണ്ടാക്കി എങ്കിലും നമ്മുടെ ഇടയിൽ വന്നിട്ടുള്ള ചില പ്രസംഗികളുടെ പ്രസംഗം നമ്മിൽ മുന്നമെ നടപ്പെട്ടിട്ടുള്ളതിനെ ഉറപ്പിക്കയൊ നനക്കുകയൊ ചെയ്യുന്നതിനുപകരം പറിച്ചുകൊണ്ടുപൊകുന്നതാകുന്നു എന്നു അറിയെണം.

ദൈവമായ കൎത്താവെ, നിന്റെ പൈതങ്ങളുടെ വളൎച്ചയും വൎദ്ധനവും നിന്റെ കയ്യിൽ ആകകൊണ്ടു അവരുടെ വിശ്വാസത്തെ കരുണയൊടെ ഉണൎത്തി ബലപ്പെടുത്തെണമെ! എത്രയും വിലയെറിയതായി ശക്തിയുള്ള ഒരുജീവൻ മുന്നമെതന്നെ അവരിൽ നടപ്പെട്ടിട്ടുണ്ടു എന്നുള്ളതിനെ കാണ്മാൻ അവരുടെ കണ്ണുകളെ തുറന്നു അപ്രകാരം നടപ്പാൻ അവരെ പ്രാപ്തന്മാരാക്കെണമെ! ഈയിട വിശുദ്ധിക്കു ഉണൎന്നിട്ടുള്ളവരിൽ ചിലരുടെ വിശ്വാസപിണക്കു തിരുത്തി നടത്തുവാൻ നിനക്കു ഇഷ്ടമുണ്ടാകെണമെ! എവിടെയും ഉള്ള എല്ലാവരും വിശ്വാസത്താലും ക്ഷമയാലും വാഗ്ദത്തങ്ങളെ അവകാശമായി അനുഭവിക്കുമാറാകെണമെ! പുതിയജീവന്റെ വളൎച്ചക്കു തടസ്സമായ സകലത്തെയും എടുത്തുകളവാനും അതിന്റെ വൎദ്ധനവിനു ഉതകുന്നതായ സകലത്തെയും ഉപയൊഗിപ്പാനും അവരെ പഠിപ്പിക്കെണമെ! അങ്ങിനെ അവരിൽ നിന്റെ വെല മഹത്വമുള്ളതാകിത്തീൎക്കെണമെ ആമ്മീൻ.

---

## കാൎത്തികപ്പള്ളിയിലെ വിശുദ്ധ ജീവിതം.

നാട്ടിലെല്ലാം ഭുക്തി നൽകുന്നതിനായി ഈയിട ഇവിടെ ചില വാദ്ധ്യാന്മാരും കത്തനാരന്മാരും കപ്പിയാരന്മാരും രക്ഷയെ ഉടുപ്പിന്റെ കീശയിലും കമ്മീശിന്റെ ഉറയിലും വട്ടതൊപ്പിയിലുമായി സംഗ്രഹിച്ചുകൊണ്ടുവന്നു ധാരാളം ദാനം ചെയ്യുതുടങ്ങിയിരിക്കുന്നു- ഈ ഭുക്തിയെ പ്രദാനം ചെയ്യുവാനായി എത്തുന്നവൎക്കു ഇവിടം കാലക്രമെണ അതിനു ഒരു നല്ല ആസ്ഥാനമായിട്ടാണ തീൎന്നിരിക്കുന്നതു്. ഈ ലെഖനം മൂലം നമ്മുടെ കല്പപ്പാറെയും ആറുമ്മുളയെയും ബ്രദന്മാരുടെ സാന്നിദ്ധ്യത്തെ ആകൎഷിക്കുകയില്ലയൊ എന്നു സംശയിക്കുന്നു.

വന്നാൽ ഉള്ള പങ്കുകിട്ടും, എന്റെ പത്രാധിപരെ! ഈവകക്കാർമുഖാന്തിരം സാധുക്കളായ പലരും നന്നാകുഴങ്ങുന്നുണ്ടെന്നാണ തോന്നുന്നതു. "അനച്ചവെള്ളത്തിൽ ചാടിയ പൂച്ച പച്ചവെള്ളം കണ്ടാൽ അറയ്ക്കും" എന്നുള്ള പഴമൊഴിയെ സാധുകരിക്കാനൊ എന്നുതോന്നുമാറു വിദ്വാൻകുട്ടിയുടെ ആറുവൎഷത്തിൽ എട്ടുഞ്ഞു ചാടിയതിനാലുണ്ടായ ലജ്ജ മൂലം പല ഭക്തന്മാരും അടുത്ത കാലത്തുണ്ടായ രക്ഷാസൈന്യം ഡേവിഡിന്റെ പ്രസംഗം എന്നിതുകൾക്കു പെട്ടെന്നു കീഴ്പ്പെടാതെ ഒരുവിധം ഒഴിഞ്ഞും തിരിഞ്ഞും നിന്നിരുന്നു. എങ്കിലും നവീകരണത്തലവന്റെ നിർബ്ബന്ധമായ ആജ്ഞയെ ഭയന്നിട്ടൊ എന്തൊ ചില നവീകരണക്കാർ മേൽപറഞ്ഞ വകപ്പുകാൎക്കു പള്ളിയിൽ അനുവാദം നൽകിയില്ലെങ്കിലും ഓരോരുത്തരുടെ ഭവനത്തിൽ പ്രസംഗിപ്പിക്കുകയും ഉപദേശിമാരെ നല്ലപോലെ സല്ക്കരിക്കയും ചെയ്തശേഷം പ്രസംഗത്തിന്റെ ഫലമായി "മരൊട്ടികാത്തിരുന്ന കാക്കയെ പോലെ" എങ്ങുമെങ്ങും സ്പർശിക്കാതെ കുറെപ്പേർ ഒരുവക ത്രിശങ്കുവിന്റെ നിലയിൽ കുറെ നാളത്തേക്കു നിന്നിരുന്നു. ക്രമമായി ചിലർ കല്ലൊ കാലൊ പൊക്കി ഒരുവിധം കഴിച്ചുകൂട്ടി. "ഒരു കൊടുങ്കാറ്റിനു മുമ്പെയുള്ള നിശ്ചലത"പോലെ കുറെ നാളത്തേക്കു ശാന്തമായിരുന്ന ഈ കൂട്ടർ ഇതാ പെട്ടെന്നു ഞെട്ടിയുണർന്നിട്ടു വല്ലാത്ത ക്ഷോഭത്തെ തങ്ങളിൽതന്നെ വലിച്ചുവച്ചിരിക്കുന്നു. അതു മറ്റൊന്നുമല്ല ആട്ടിൻകുട്ടിയുടെ വേഷത്തിൽ പുറപ്പെട്ടിരിക്കുന്ന ബ്രദർ സംഘത്തിന്റെയൊ ബാപ്റ്റിസ്റ്റു മിഷ്യന്റെയൊ ആഗമനമാണ. ജനങ്ങളുടെ ഇടയിൽ പെട്ടെന്നു അഭിപ്രായവ്യത്യാസം ഉണ്ടാകരുതെന്നു കാലെക്കൂട്ടി കരുതിതന്നെ "മുക്കിന്റെയൊ" "മുൎങ്ങിന്റെയൊ" കഥ ഇതുവരെ പ്രസ്താവിച്ചിട്ടില്ലെന്നു മാത്രമല്ല മതവിശ്വാസപ്രമാണാചാരങ്ങളെയും പുറത്തുവിട്ടിട്ടില്ല. യാതൊരു സഭയിലും ചെയ്തിട്ടില്ലാത്ത പ്രസംഗങ്ങളാകുന്ന "പാപത്തിൽ ജീവിക്കാതിരിക്ക" "വീണ്ടും ജനിക്ക" ഇതുകളെയും കൊണ്ടാണ പുറപ്പെട്ടിരിക്കുന്നതു. ഈ ഒന്നാമത്തെ പടി കഴിഞ്ഞപ്പോൾ രോഗികൾ യാതൊരു ചികിത്സയും ചെയ്യിച്ചുകൂടെന്നുള്ള ഉപദേശമായിരുന്നു. വിശുദ്ധന്മാരൊടും മരിച്ചവൎക്കുവേണ്ടിയുമുള്ള പ്രാൎത്ഥന, കുർബാന മുതലായ സംഗതികളെപറ്റിയുള്ള തൎക്കങ്ങൾ കഴിച്ചു കലാശം ചവിട്ടി ഓരോവമ്പന്മാർ സലാം പറഞ്ഞിരിക്കുന്ന ഈ അവസരത്തിലാണ കാൎത്തികപ്പള്ളിയിലെ വിശുദ്ധ ജീവിതക്കാരായ വലിയ താൎക്കികന്മാർ യാക്കൊബായസഭയിലെ യുക്തിപൂൎവ്വമായ ശട്ടംകെട്ടുകളെ ഖണ്ഡിക്കുന്നതിനായി വലിയ കൂത്തയുക്തികളുംകൊണ്ടു പുറപ്പെട്ടിരിക്കുന്നതു. അമ്പൊ ഈവകക്കാരുടെ അഗാധമായ ബുദ്ധിക്രമത്തെയെ പറ്റി ഒന്നും പറയാനില്ല. ഇവരുടെ ചില പ്രസംഗം കേട്ടാൽ യാക്കൊബായക്കാരിൽ തലച്ചോറുള്ളവർ ആരുമില്ലെന്നും ഇവർതന്നെയാണ വലിയ വേദപുസ്തക വ്യാഖ്യാതാവായ "ഫേറാർ" എന്നും ആഗ്ലിയാപണ്ഡിതൻ എന്നും യാക്കൊബായവിശ്വാസം ഉടനെ ഇല്ലാതെ ആയിപ്പോകുമെന്നും തോന്നിപ്പോകും. ക

ഷ്ടം ഭൂലോകത്തിലെ പ്രമാദങ്ങളെ കണ്ണുകൊണ്ടു കണ്ടില്ലെങ്കിലും കേട്ടറിയാൻ കഴിഞ്ഞിട്ടില്ലാത്ത ഉമ്മച്ചന്റെയും, "കൊച്ചുഗീവറുഗീസിന്റെ" യാതൊരു മതസ്ഥരെയും മട്ടുപ്പാക്കുന്ന യുക്തികൾ കേട്ടാൽ ഒരു കൊച്ചുകുഞ്ഞുപോലും ചിരിച്ചു ബുദ്ധിമുട്ടിപ്പോകും. ഈവക ഉപദേശം സാധുക്കളായ സ്ത്രീകളിലാണ ധാരാളം പ്രവരിപ്പിക്കാൻതുടങ്ങിയിരിക്കുന്നതു.

ഏതെങ്കിലും ഈയിട ഇവിടെ രക്ഷക്കുവലിയ തടസ്സമായിനിന്നിരുന്ന ഏത്താപ്പുമുണ്ടു മാററി സ്ത്രീലോകം ചട്ടയെ ഉപയോഗിച്ചുതുടങ്ങിയിരിക്കുന്നു. മത്തായിക്കു ഭാര്യയെ വേണ്ടാ. അവൻ കെട്ടിയ മിന്നുമതി. ചിലർ കള്ളം പറയുകയില്ല എന്ന ശപഥം ചെയ്യുന്നെങ്കിലും രണ്ടോ മൂന്നോ ഇരട്ടിലാഭവും പണത്തിനുതുല്യം പലിശയും മതി ആശ്രയിച്ചിരിക്കുന്നവരെ കബളിപ്പിച്ചു കക്കിവെക്കുക ഒരുതൊഴിൽ ചിലർക്ക്. വിശുദ്ധജീവിതത്തിൽ ഭാഷാപണ്ഡിതന്മാർ തക്കതായ വാക്കുകളെ നിർമ്മിക്കായ്കകൊണ്ടായിരിക്കാം ചിലർ നാക്കുവളച്ചാൽ ക...മകനെ, പുലി....മകനെ എന്നുള്ള പദങ്ങളെയാണ പ്രായേണ പ്രയോഗിക്കുക. പ്രാവിനെപോലെ ശുദ്ധഹൃദയന്മാരും പള്ളിയിൽ പോകുന്നതു അവസ്ഥക്കുറവ എന്നു വിചാരിച്ചിരുന്നവരും പരജനബോദ്ധ്യത്തിനു പോരെന്നു വച്ചിട്ടോ ശേഷക്കാർ പ്രസംഗിച്ചിട്ടോ പാപമേററുപറച്ചിലിനും പ്രസംഗം കേൾക്കുന്നതിനും അന്തസ്സുവിട്ടു പുറപ്പെട്ടിരിക്കുന്നു. ഉപദേശം മൂത്തിട്ടു രോഗികളെ ചികിത്സിപ്പിച്ചുകൂടെന്നുള്ള തത്വവും ശേഷക്കാരും ശിഷ്ടകാരുമില്ലാത്തവരെ ബാധിക്കാൻതുടങ്ങിയിരിക്കുന്നു. വേദനയുംമററും സഹിക്കാൻപാടില്ലാത്ത ചില സാധുക്കൾ കഷ്ടപ്പെടുന്നതു കണ്ടാൽ ഏതു കഠിനഹൃദയവും തകർന്നുപോകും. രാജ്യത്തിന്റെ ജനസംഖ്യയെ കുറിക്കാൻ ചില ഉപദേശിമാർ എടുത്തിരിക്കുന്ന ഈ വിദ്യയിൽ ഗവർമ്മെണ്ടിന്റെ ദൃഷ്ടി ആവശ്യമായിരിക്കുന്നു എന്നുതന്നെ പറയാം. അഞ്ചു രൂപായിക്കു ആറൊന്നു "നന്മനിറഞ്ഞമറിയം" ചൊല്ലാമെന്നു വാഗ്ദാനം ചെയ്തു നവീകരണ ഉപദേശിയുടെ തൽക്കാലത്തെ നിലകാണേണ്ടതുതന്നെയാണ. അച്ചനും പാപമേററുകഴിഞ്ഞിരിക്കുന്നു. എന്തിനാണേറെ വിസ്തരിക്കുന്നതു ഇവിടുത്തെ അവസ്ഥയാണ വളരെ കോലാഹലമായിരിക്കുന്നതു. ഈ ഉപദേശങ്ങളെ ഖണ്ഡിക്കുന്നതിനായി നവീകരണവികാരിജനറാൾ ഈ സ്ഥലത്തേക്കു ഉടനെ പുറപ്പെടുന്നതാണെന്നു അറിയുന്നു. ഈ സാധുക്കളുടെ സ്ഥിതി കണ്ടിട്ടു ഇനിക്കു വലിയ സങ്കടംതോന്നുന്നു. ചിലക്കിതാ ബുദ്ധിഭ്രമത്തിന്റെ ലക്ഷണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. ഇങ്ങനെയാണ ഇവിടുത്തെ വിശുദ്ധജീവിതം. അല്ലയൊ ദൈവത്തിന്റെ ഭൃത്യനെന്നുഭാവിക്കുന്നവനെ! നീ അവസാനനാളിൽ ഇതിനെല്ലാം കണക്കുകൊടുക്കേണ്ടിവരും. ഇവരെല്ലാം മണലധികമില്ലാത്ത പാറപ്പുറത്തുവീണ വിത്തിനു സമന്മാരാണെന്നു കരുതികൊൾക. ദിനംപ്രതി എന്നവണ്ണം ഉണ്ടായികൊണ്ടിരിക്കുന്ന ഓരോ പുതിയ പുതിയ ക്രിസ്തീയ സഭകൾ പാശ്ചാത്യദേശത്തുനിന്നു ഇങ്ങോട്ടു പടർന്നു തുട

ങ്ങുമ്പോൾ ഓരോ സഭക്കാർക്ക് ഓരോ ആത്മാവിനെ വീതം കിട്ടുമോ എന്നു സംശയമാണ. പുതിയ ആത്മക്കൾ ഇങ്ങൊട്ടുക്കു തുടരെ കാച്ചുവച്ചുകൊണ്ടിരിക്കുന്നവിവരവും നാം കേൾക്കുന്നുവല്ലൊ. നവീകരണത്തിന്റെ ഭാവിസ്ഥിതി രക്ഷാസൈന്യത്തിലും ബാപ്റ്റിസ്തു സംഘത്തിലും ബ്രദർ സംഘത്തിലും പ്രൊട്ടസ്റ്റണ്ട സഭയിലും പ്ലീമത്തിലും, ലോവച്ചിലും എന്നുവേണ്ടാ എല്ലാത്തിലുംകൂടെ ലയിച്ചു എന്നുംവരാം. അതിനാൽ നവീകരണ തലവന്മാരെ നിങ്ങളുടെ ആടുകൾ. കണ്ടവന്റെയൊക്കെ പുറകെ ഓടി നടക്കാതിരിക്കാൻ നിങ്ങൾ ആത്മായികരുതുക. വേദപുസ്തകം കയ്യിൽ എടുക്കുന്നവനെല്ലാം പള്ളിയിലെ പ്രസംഗപീഠത്തിന്മേൽ അധികാരം കൊടുക്കരുതു. ഈ സന്ദർഭത്തിൽ പ്രൊട്ടസ്റ്റന്റുകാരുടെ നിലയെ ഒരു വിധത്തിൽ ഞാൻ അഭിനന്ദിക്കതന്നെചെയ്യുന്നു. ചെറിയ ആട്ടിൻകൂട്ടമായ യാക്കോബായക്കാരെ ഇതൊന്നും നമുക്ക പുതിയ ഉപദേശങ്ങളല്ലല്ലൊ. കള്ളം പറയണമെന്നും കള്ളു കുടിക്കണമെന്നും നമ്മുടെസഭ നമ്മെ പഠിപ്പിക്കുന്നില്ലല്ലൊ. നമുക്കു നമ്മുടെ ഇടയനെ പിന്തുടരാം. തീർച്ചയായി നാം നമുക്കു രക്ഷ ഒരുക്കിവച്ചിട്ടുണ്ടെന്നു കരുതിക്കൊണ്ടു സത്യപാഥാവിൽക്കൂടെ മുന്നോട്ടു ഓടുന്നതിനു മാത്രം തൽക്കാലം ഞാൻ നിങ്ങളെ ഉപദേശിക്കുന്നു.

അല്ലയൊ വിശുദ്ധ ജീവിതക്കാരന്റെ വായിൽവരുന്ന കശാപിശാ പറയാതെ നിന്റെ കട്ടുത്തയുക്തികളെയും തർക്കങ്ങളെയുംകൊണ്ടു ഈ പത്രികമുഖാന്തിരം വെളിക്കിറങ്ങി വരിക. അപ്പോൾ നിന്റെ ചെമ്പു തെളിച്ചുതരികയും ചെയ്യാം.

എന്ന ഞാൻ.

---

## മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ സ്മാരകം.

ഇതെപ്പറ്റി ആലോചിപ്പാൻ ഈ മാസം ൨൦ നു- സിമ്മനാരിയിൽ പൊതുയോഗം കൂടിയതിൽ താഴെപ്പറയുന്ന നിശ്ചയങ്ങൾ ഐകകണ്ഠ്യേന അംഗീകരിച്ചിരിക്കുന്നു.

൧. പിരിയുന്ന പണത്തിൽനിന്നു ൧൫൦൦ രൂപായിൽ കവിയാത്ത ഒരു സംഖ്യ മദ്രാസു സർവ്വകലാശാലയിൽ നിന്ന വലിയ തിരുമേനിയുടെ സ്മാരകമായി ഒരു സ്വർണ്ണ മെഡൽ കൊടുക്കുന്നതിനു ഏല്പിക്കയും മെഡൽ കൊടുക്കേണ്ട വ്യവസ്ഥകൾ ജൂബിലി കമ്മട്ടിക്കാർ തീർച്ചപ്പെടുത്തുകയും ചെയ്യണം.

൨. സുറിയാനിയിൽനിന്നു വിശുദ്ധ വേദപുസ്തകത്തിന്റെ ഭാഗങ്ങൾ തർജ്ജമ ചെയ്തു അച്ചടിപ്പിക്കുന്നതിനു ൧൦൦൦ രൂപാ വേർതിരിച്ചു വയ്ക്കണം.

൩. ബാക്കി വരുന്നപണം മുഴുവൻ മലങ്കര ഇടവകഒട്ടുക്കുള്ള പ

ടികാൎക്കു പ്രതിവൎഷം ഗ്രാൻറുകൊടുക്കുന്നതിനു ഒരുമൂലധനമായി സ്ഥാപിക്കയും പിടിയരിപിരിവുകൊണ്ടും മററും ഈ മൂലധനം വൎദ്ധിപ്പിക്കയും ചെയ്യണം.

൪. മൂലധനം വൎദ്ധിപ്പിക്കുന്നതിനു പിടിയരിപിരിവു നടപ്പാക്കുകയും പിരിയുന്ന അരിയിൽ പകുതി അതാതു പള്ളികൾക്കു വിട്ടുകൊടുക്കയും പകുതി ഈടാക്കി ഈ മൂലധനത്തോടു ചേൎക്കയും ചെയ്യണം.

൫. സ്മാരകവരി ആരെങ്കിലും തരാതിരുന്നാൽ കൃത്യനായകരെ ഈടാകാത്ത പക്ഷം തരാത്തവരുടെ പേരുകൾ അതതു പള്ളിയിൽ പ്രസിദ്ധപ്പെടുത്തുന്നതുകൂടാതെ ഒരു ലിസ്ററ സ്മാരക കമ്മട്ടി പ്രസിഡെണ്ടു അവൎകൾക്കു വികാരിമാർ എത്തിച്ചു കൊടുക്കയും അവരോടു ഇന്നവിധം പ്രവൃത്തിക്കണമെന്നു അപ്പോൾ കല്പിച്ചു തീൎച്ചപ്പെടുത്തുകയും ചെയ്യണം.

൬. സ്മാരകസംബന്ധ കൃത്യനായികരുടെ അസോസിയെഷ്യൻ കമ്മട്ടി കൂടിമേല്പറഞ്ഞ ഉദ്ദേശങ്ങൾ അനുസരിച്ചു വേണ്ട ചട്ടങ്ങൾ ഉണ്ടാക്കി എല്ലാ തിരുമേനികളുടെയും പേരിൽ വട്ടക്കിടണം.

൭. പിടിയരിപിരിവു നടപ്പാക്കുന്നതിനു ഓരോമെത്രാസന ഇടവകകളിൽ സംഘംകൂട്ടി യുക്തംപോലെ ചുമതലക്കാരെ നിയമിച്ചു നടത്തണം.

---

## മർ ദീവന്നാസ്യോസു ജൂബിലിക്കു മിസ്റ്റർ കുരുവിള അവൎകൾ പറഞ്ഞ പ്രസംഗം.

മഹാത്മാക്കളും മഹാന്മാരും ആയുള്ളോരെ!

ദൈവകൃപയാൽ ശുഭകരവും ആനന്ദകരവും ആയ ഈ അവസരത്തിൽ സമുദായസന്തോഷത്തെ വചനംകൊണ്ടു പ്രദൎശിപ്പിക്കുന്നതിനു പത്തുമിനിട്ടു എന്ന കാലനിൎണ്ണയത്തോടുകൂടി ജൂബിലികമ്മട്ടിക്കാർ എന്നെ നിയമിച്ചിരിക്കുന്നു. ഈ നിയമം അനുസരിച്ചു പ്രവൃത്തിക്കുന്നതിനു പ്രാപ്തിപോരാ എന്നുള്ള ബോധം എന്നെ വിഫലനാക്കുന്നു എങ്കിലും ദൈവകൃപയിലും സദസ്സിന്റെ അനുവൎത്തനത്തിലുമുള്ള വിശ്വാസം കൊണ്ടു ആ ആജ്ഞയെ അനുസരിക്കുന്നതിനു ഞാൻ ധൈൎയ്യപ്പെട്ടു ഈ മഹൽസഭയുടെ അനുജ്ഞയെ വിനയമായി യാചിച്ചുകൊള്ളുന്നു.

ദൈവഭക്തിയോടുകൂടിയ വിദ്യാഭ്യാസം മനുഷ്യകുലത്തിനു പ്രത്യേകമായുള്ള സകല ശ്രേയസ്സുകൾക്കും ഏകമാൎഗ്ഗം ആകയാൽ ആ സമ്പാദ്യത്തിനു നമ്മുടെ നടുനായകരത്നമായിരിക്കുന്ന തിരുമേനിയുടെ പ്രയത്നത്താൽ സ്ഥാപിക്കപ്പെട്ടും പോഷിപ്പിക്കപ്പെട്ടും അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടും ഇരിക്കുന്ന ഈ വിദ്യാലയത്തിൽവെച്ചു അതിലെ യുവജനങ്ങളുടെയും ഗുരുക്കന്മാരുടെയും ഉത്സാഹത്താൽ ജൂബിലി ആഘോഷത്തിന്റെ അംശമായി ശുഭോദൎക്കമായ ഈ കാൎയ്യവും

മംഗളപത്രവും തിരുമേനിയുടെമുമ്പാകെ സമൎപ്പിക്കപ്പെടുന്ന ഈ അവസ്സരം അതിൽ സംബന്ധിക്കുന്ന എല്ലാവൎക്കും അത്യന്തം ആഹ്ലാദകരമാകുന്നു എന്നു സംശയമില്ലല്ലൊ. ഈ ജൂബിലിയുടെ ഉദ്ദേശങ്ങളിൽ പ്രധാനമായതു തിരുമനസ്സിലെ സ്വഭാവവും പ്രയത്നവുംകൊണ്ടു മതസംബന്ധമായും ട്രസ്റ്റുകളുടെ ഭരണത്തെ സംബന്ധിച്ചും വിദ്യാസംബന്ധമായും മറ്റും സമുദായത്തിനു സിദ്ധിച്ചിട്ടുള്ള നന്മകളെ ഓൎത്തു കൂട്ടമായി ദൈവത്തെ സ്തുതിക്കുന്നതു ആകുന്നു. എങ്കിലും സമുദായത്തിനു തിരുമേനിയോടുള്ള സ്നേഹവും ബഹുമാനവും കൃതജ്ഞതയും ഈ അവസരത്തിൽ പ്രദൎശിപ്പിക്കുന്നതും എത്രയും ഉചിതവും ആവശ്യവും ആകുന്നു എന്നുമാത്രമല്ല ഈ ജനപ്രീതി വൎദ്ധിച്ചുവരുന്നതിനും തിരുമേനിയുടെ പ്രയത്നങ്ങളെ അനുഭവിക്കുന്നവർ ആ പ്രയത്നങ്ങളെ അറിഞ്ഞു വിലമതിക്കുന്നു എന്നുള്ള ബോധത്താൽ തിരുമേനിയെ ധൈൎയ്യപ്പെടുത്തുന്നതിനും തിരുമേനിയുടെ സഹായികളും പിൻഗാമികളും സമുദായത്തിൽ ഉൾപ്പെട്ടവർ എല്ലാവരും അവരവരുടെ പ്രാപ്തിക്കും സ്ഥിതിക്കും തക്കവണ്ണം തിരുമേനിയെ അനുകരിക്കുന്നതിനും ആയിട്ടു പ്രീതിജനകങ്ങളായ ഈ പ്രയത്നങ്ങളും സ്വഭാവവും ഏതെന്നു വിവരിച്ചു ആലോചിക്കുന്നതും ഉചിതമാകുന്നു. തിരുമേനിയുടെ ഇതുവരെയുള്ള പരസ്യശുശ്രൂഷയുടെ കാലമാകുന്ന അമ്പതു സംവത്സരങ്ങളിൽ നടത്തിട്ടുള്ള പ്രവൃത്തികളെ അതായതു, തിരുമേനിയുടെ ഉത്സാഹത്താൽ എത്ര പള്ളികൾ, പള്ളിക്കൂടങ്ങൾ, പള്ളിക്രമതൎജ്ജമകൾ, ഉപദേശപുസ്തകങ്ങൾ മുതലായവ ഉണ്ടായിട്ടുണ്ടെന്നും എത്ര ആപത്തിൽ ഉൾപ്പെട്ടവൎക്കു സഹായം വന്നിട്ടുണ്ടെന്നും എത്ര വഴക്കുകൾ രാജിപ്പെടുത്തപ്പെട്ടിട്ടുണ്ടെന്നും എത്രപേൎക്കു ഉപജീവനം ഉണ്ടായിട്ടുണ്ടെന്നും എന്തു സുവിശേഷപ്രചാരം നടന്നിട്ടുണ്ടെന്നും മറ്റും ഇപ്പോൾ വിവരിക്കുന്നതു അസാദ്ധ്യമാണ. തിരുമേനിയുടെ ജീവചരിത്രം ഈയിട പ്രസിദ്ധപ്പെടുത്തിട്ടുള്ളതുകൊണ്ടു പൊതുജനങ്ങൾക്കു അതുവായിച്ചു പ്രധാനസംഗതികൾ അറിയാവുന്നതുകൊണ്ടു അതുകൾ ഇവിടെ വിവരിച്ചെഴുതിരു എന്നും ഇല്ല. എന്നാൽ ഈ പ്രവൃത്തികൾ പ്രകൃതിസിദ്ധമായ ഏതു സ്വഭാവത്തിന്റെ ഫലങ്ങളെന്നൊ അഥവാ ഈ പ്രവൃത്തികളാകുന്ന അഭ്യാസത്താൽ ഏതു സ്വഭാവമാകുന്നു തിരുമേനിയിൽ ഇപ്പോൾ വിളങ്ങുന്നതു എന്നൊ ആലോചിക്കുന്നതു ആവശ്യമാകുന്നു. ഈ ആലോചനയിൽ ഒരു വിശേഷ ഗതിയുള്ളതു മറക്കുന്നതു ഒട്ടും ശരിയല്ല. അതു എന്തെന്നാൽ ഒരു മഹൎഷിയുടെ സ്ഥാനമാണ തിരുമേനി പ്രധാനമായി സ്വീകരിച്ചിരിക്കുന്നതു എങ്കിലും നിൎബ്ബന്ധവശാൽ ചില ലൌകികകാൎയ്യങ്ങളിലും വ്യവഹാരങ്ങളിലും തിരുമേനി പ്രവേശിക്കേണ്ടിവന്നതുകൊണ്ടു തിരുമേനിയുടെ പ്രവൃത്തികളെ ശരിയായി മതിക്കുന്നതിനു ഒരു രാജൎഷിയുടെ നീതി തോതാക്കേണ്ടിയിരിക്കുന്നു. നൃപനീതി അനേകരൂപയാകുന്നു എന്നു ഋഷിവചനമുണ്ടു. എന്നുമാത്രമല്ല, ക്രിസ്തീയ വേദപുസ്തകത്തിലും ദൈവം ശുദ്ധനോടു ശുദ്ധനായും വികടനോടു വികടനായും ആചരിക്കുമെന്നു പ

റഞ്ഞിട്ടുണ്ട്. ദീർഘായുസ്സും സമാധാനവും ധനജനസ്വാധീനവും ഒരുമിച്ചു ആരിൽ വസിക്കുന്നുവൊ ആ ആൾ ദൈവത്തിന്റെ പ്രത്യേക കൃപയുള്ള ആൾ ആകുന്നു എന്നു ഈശ്വരവിചാരം ഉള്ള എല്ലാവരും സമ്മതിക്കുന്നതാകുന്നു. ഈ അനുഗ്രഹങ്ങൾ തിരുമേനിയിൽ യോജിച്ചുകാണുന്നതുകൊണ്ടു തിരുമേനിയുടെ സഹായി ആയ സ്വഭാവത്തെ ദൈവം തന്റെ കരുണയിൽ സന്തോഷിച്ചു പ്രശംസിച്ചിരിക്കുന്നു എന്നുള്ളതിന്നു തർക്കമില്ല.

ഒരു ഉത്തമ രാജർഷിക്കു വേണ്ടുന്ന ഈ ഉൽകൃഷ്ടസ്വഭാവം എന്താകുന്നു. വെളിപാടു പുസ്തകപ്രകാരം നമ്മുടെ നിത്യരാജർഷിയുടെ വലങ്കയ്യിൽ ഉള്ള ഏഴു നക്ഷത്രങ്ങൾപോലെ ഇരിക്കുന്ന ഏഴു നിർദ്ദേശകവചനങ്ങളെകൊണ്ടുമാത്രം ഈ സ്വഭാവത്തെ സ്ഥാപിച്ചു എന്റെ പ്രസ്താവനത്തെ ഞാൻ അവസാനിപ്പിപ്പാൻ വിചാരിക്കുന്നു. ൧-മത്തെ നക്ഷത്രംപോലെ ഇരിക്കുന്ന ലക്ഷണം പരോപകാരലഗ്നത. സാധാരണ മഹാന്മാർ പരോപകാരതല്പരന്മാർ ആകുന്നു. എന്നാൽ തിരുമേനി സ്വീകരിച്ചിരിക്കുന്ന അസിധാരവ്രതത്താൽ 'പരോപകാരാർത്ഥമിദം ശരീരം' എന്നുള്ള പ്രമാണത്തെ പൂർണ്ണമായി അനുസരിച്ചിരിക്കുന്നതും മശിഹായുടെ വചനപ്രകാരം സ്വർഗ്ഗവാസികളുടെ സ്ഥിതിയെ അനുകരിക്കുന്ന ഈ വ്രതത്തോടു ദൈവം ഘടിപ്പിച്ചിരിക്കുന്ന ശക്തികളും അനുഗ്രഹങ്ങളും എത്ര മാഹാത്മ്യം ഉള്ളവ എന്നു തന്റെ സഹോദരന്മാർക്കു പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതും ആകുന്നു. ഓരോ ലക്ഷണങ്ങളെക്കുറിച്ചു അധികം വിസ്തരിച്ചാൽ നേരം അതിക്രമിക്കുമെന്നുള്ളതുകൊണ്ടു ഞാൻ ചുരുക്കുന്നു. ൨-മത്തെ ലക്ഷണം സ്നേഹംകൊണ്ടുമാത്രമുള്ള ഭരണം. ആത്മീയകാര്യങ്ങളിൽ ദുർമ്മനോനാശം, അതായതു മനഃപരാവർത്തനം വരുത്തുന്നതു അധികമായബലത്താൽ അല്ല, ക്രൂരശിക്ഷകളാലും അല്ല, എന്നു ആത്മാധികാരികൾ എല്ലാവരും അറിഞ്ഞിരിക്കുന്നതു ആകുന്നു. എങ്കിലും ക്ഷമയുടെയും അടക്കത്തിന്റെയും അവമാനസഹനത്തിന്റെയും പരമകാഷ്ഠയെ പ്രാപിച്ചവർക്കെ സ്നേഹംകൊണ്ടുമാത്രമുള്ള ഭരണം സാദ്ധ്യമാകു. തിരുമേനിയുടെ കീഴിൽപെട്ട ഓരോരുത്തരോടും ഉള്ള ഭരണസംസർഗ്ഗത്തിൽ തിരുമേനി പരിതാപവും അനുതാപവും ആശ്വാസവും ഗുണദോഷവും പറഞ്ഞു മാത്രമാണു ഭരിച്ചുവന്നതു. ക്രൂരശിക്ഷകൾ മുഖാന്തരം ഭരിക്കുന്നവരോടുള്ളതിനേക്കാൾ അധികം അനുസരണം തിരുമേനിയോടു എല്ലാവരും കാണിച്ചും വരുന്നു. ൩-മത്തെ ലക്ഷണം പരച്ഛന്ദാനുവർത്തനം. കാര്യദോഷമില്ലാത്ത ഏതു ആഗ്രഹവും ആർക്കും സാധിച്ചുകൊടുക്കുന്നതിന്നു എത്ര ബുദ്ധിമുട്ടേണ്ടിവന്നാലും തിരുമേനി അതു സാധിച്ചുകൊടുക്കുക പതിവാണു. ൪-മത്തെ ലക്ഷണം പരതന്ത്രനാകായ്ക. മൂന്നാമതുപറഞ്ഞ ലക്ഷണം അധികമായിപ്പോയാൽ ഭരണം ഇല്ലാതെ ആകുമല്ലൊ. എന്നുമാത്രമല്ല മിക്ക അധികാരികളും ഏക സൂത്രധാരന്റെ അടിമയിലായിഭവിക്കുക അസാധാരണമല്ല. എന്നാൽ ഈ തിരുമേനി കാര്യമായിട്ടുള്ള സകല സംഗതികളിലും പലരോടും ആലോചിക്കയും സ്വ

തന്ത്രവിധിപ്രകാരം പ്രവൃത്തിക്കയും ആണ പതിവ്. ൫-ാമതു വിപത്തിൽ ധൈര്യം ഇതു തിരുമേനിയുടെ ആയുസ്സിന്റെ ആദ്യകാലചരിത്രത്തിൽ പ്രത്യക്ഷം വിളങ്ങീട്ടുണ്ടു. ഈ ലക്ഷണം ഇല്ലാതിരുന്നെങ്കിൽ ആരംഭത്തിങ്കൽ ഉണ്ടായ വിഘ്നങ്ങളും വിപത്തുകളും കൊണ്ടു മനസ്സു മടുത്തുപോകുമായിരുന്നു. ൬-ാമത്തെ ലക്ഷണം ജയത്തിൽ വിനയം. ആപത്തു ഉള്ള കാലത്തും അതോടു അടുത്തും ബുദ്ധിയുള്ളവർ താഴ്മയുള്ളവർ ആയി കാണപ്പെടുന്നതിൽ അതിശയിപ്പാനില്ല. എന്നാൽ ഐശ്വര്യം കുറെനാൾ അനുഭവിക്കുമ്പോൾ സ്വഭാവം ആകപ്പാടെ മാറിപ്പോകുന്നതായി പലരിലും കാണാം. ഈ തിരുമേനിയുടെ ആയുസ്സിൽ ഈ കഴിഞ്ഞ വ്യാഴവട്ടത്തിൽ 'അഭ്യുദയകാലം' എന്നു പറയുന്ന ഈ സ്വഭാവം എത്രയും ശോഭിച്ചു കാണപ്പെട്ടിട്ടുണ്ടു. എന്നു മാത്രമല്ല ഈയിടെയും ഭിന്നിച്ചു നില്ക്കുന്ന കക്ഷികളെ പൊതുവായി യോജിപ്പിക്കുന്നതിനു സ്നേഹമൂലമായും ത്യാഗം ചെയ്തു പ്രയത്നത്താൽ പ്രത്യക്ഷം പ്രത്യക്ഷപ്പെടുന്നു. ൭-ാമത്തെ ലക്ഷണം ആളെ അറിയുന്നതിൽ ഉള്ള സാമർത്ഥ്യം. മേൽപറഞ്ഞ എല്ലാ ഗുണങ്ങളുടെയും ഫലം ഈ വൈഭവത്താൽ ആണ അധികമാക്കപ്പെടുന്നതു. ഇന്ന സഹോദരൻ വൈദിക അറിവുകൊണ്ടു സഭെക്കു പ്രയോജനം വരുത്തുവാൻ ഉതകും. ഇന്ന സഹോദരൻ ഭക്തിയെ പ്രത്യക്ഷം ഉജ്വലിപ്പിക്കും. ഇന്ന ആൾ സിക്രട്ടറിക്കു വേണ്ട വാസനയുള്ള ആൾ ആണ. ഇന്ന പത്രാധിപർ പൊതുജനഹൃദയത്തെ തിരിപ്പാൻ കൊള്ളാം. ഇന്ന മല്പാൻ വേദപുസ്തകം അനുസരിച്ചുള്ള പുസ്തകരചനയ്ക്കു സമർത്ഥൻ. ഇന്ന മല്പാൻ ഭരണരീതിക്കു ഐക്യരൂപ്യം വരുത്തുവാൻ കൊള്ളാം. ഇന്ന പട്ടക്കാരൻ സമാധാനം പറവാൻ കൊള്ളാം. ഇന്ന അല്മേനി അടിയന്തിരങ്ങൾ നടത്തുവാൻ സ്വാധീനവും സാമർത്ഥ്യവും ഉള്ള ആൾ. ഇന്ന ധനവാൻ ഉത്തമകാര്യങ്ങൾക്കു ധനവ്യയം ചെയ്യും എന്നിങ്ങനെയുള്ള അറിവിനെ സമയോചിതമായി പ്രവർത്തിപ്പിക്കുന്നതിനാലാണ ഈ സമുദായത്തിൽ ഒരു സമുദായയോജിപ്പും ഭരണരീതിയും ഇപ്പോൾ കാണുന്നതുപോലെ ഉണ്ടായിട്ടുള്ളതു എന്നു സംശയമില്ല. ഈ സിമ്മനാരിയുടെ അഭ്യുദയത്തിനും പള്ളിശുശ്രൂഷകൾ ഏകരൂപത്തിൽ വരുന്നതിനും സമുദായസ്നേഹം തീക്ഷ്ണമാകുന്നതിനും ഈ സ്ഥലത്തു മനോരമ ആപ്പീസു ഇടുവാൻ അനുവദിച്ചു ധൈര്യപ്പെടുത്തിയതു എത്ര ഉപയുക്തമായി ഭവിച്ചിട്ടുണ്ടെന്നു എല്ലാവർക്കും ബോധമാണ. ഈ കെട്ടിടത്തെ സാധാരണക്കാർ മനോരമപ്പള്ളിക്കൂടം എന്നു വിളിച്ചുവരുന്നതുകൊണ്ടുതന്നെ ഈ സംബന്ധത്തിന്റെ ബലം അറിയാവുന്നതാണ.

ഇങ്ങനെയുള്ള ഗുണങ്ങൾ ഉള്ള കാലത്തോളം തിരുമേനി അജാതശത്രു എന്നപോലെയും അറിയുന്ന എല്ലാവരാലും ആദരിക്കപ്പെട്ടും ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടും ഇരിക്കുന്നതിൽ ഒട്ടും അതിശയിപ്പാനില്ല. ഇങ്ങിനെയുള്ള സ്വഭാവവും ദീർഘപരിചയവും അറിവും ഉള്ള ഒരു തിരുമേനിയാൽ ഭരിക്കപ്പെടുന്നതു ഏതു സമുദായത്തിനും ഐശ്വര്യകരവും ഭാഗ്യവും ആണെന്നുള്ളതിനു സംശയവുമില്ല. ഈ

സമുദായത്തിന്മേൽ ദൈവകൃപ പ്രത്യേകമുണ്ടെന്നും ഇതുകൊണ്ടുബോധപ്പെടുകയും ചെയ്യുന്നു. നമ്മുടെ സമുദായത്തെ ബലഹീനതപ്പെടുത്തുന്ന കക്ഷിവഴക്കുകൾ ഇല്ലാതിരുന്നെങ്കിൽ തിരുമേനിയുടെ പ്രയത്നത്തിൽനിന്നു ഇതുവരെ ഉണ്ടായിട്ടുള്ളതിൽ അധികമായ ഗുണങ്ങൾ സമുദായത്തിനു സിദ്ധിക്കുമായിരുന്നു എന്നു ആശ പെടുവാൻ അനേക കാരണങ്ങൾ ഉണ്ടു. ഭിന്നതനീങ്ങി ഏക അനുസരണത്തിൽ എല്ലാവരും വരുന്നതിനു ദൈവം നിശ്ചയിച്ചിട്ടുണ്ടെങ്കിൽ അതു ഈ തിരുമേനിയുടെകാലത്തുതന്നെ സംഭവിക്കുമെന്നു, അങ്ങിനെ തിരിച്ചു വരുന്നവരുടെ ഗൌരവത്തിനു ഭംഗം വരുത്താതെ തിരുമേനി അവരെ വാത്സല്യിക്കുമെന്നും ആണ എന്റെ വിശ്വാസം. എന്നാൽ ആയോജിപ്പു ഉണ്ടായാലും ഇല്ലെങ്കിലും തിരുമനസ്സിലെ അധികാരത്തിൽ ഇരിക്കുന്ന സമുദായത്തിന്റെ ഐക്യത്തിനും ഐശ്വര്യത്തിനും ഭംഗം വരാതെ വർദ്ധനവു ഉണ്ടായികൊണ്ടിരിപ്പാനും, യുവജനങ്ങൾക്കു ദൈവഭയത്തോടുകൂടിയ വിദ്യാഭ്യാസത്തിനുള്ള സൌകര്യങ്ങൾ എല്ലാ ഇടവകകളിലും വർദ്ധിപ്പാനും പട്ടക്കാർക്കു ഉത്സാഹവും വരുമാനവും പടിപടിയായി കരേറികൊണ്ടിരിക്കുന്നതിനു പള്ളിസ്വത്തുക്കളുടെയും മറ്റും കൈകാര്യത്തിൽ അയ്മേനികളുടെ യോജിപ്പും ഭരണസംബന്ധവും സഭയുടെ ബലത്തിനായി വ്യാപരിപ്പാനും തക്കവണ്ണം പൂർവ്വനടപടികളെ ഉറപ്പിച്ചു തിരുമനസ്സുകൊണ്ടു അംഗീകരിപ്പിച്ചിരിക്കുന്ന ഭരണരീതി വേണ്ടപോലെ വിശദമാക്കി സ്ഥാപിച്ചു നടപ്പിൽവരുത്തി നിലനിർത്തുവാനും അങ്ങിനെ ഭിന്നിച്ചു നില്ക്കുന്നവർ തിരികെ വരുവാൻ ഒരു ആകർഷണശക്തിയോടുകൂടി ആ ഉത്തമ ഭരണരീതി എന്നും ശോഭിച്ചു കൊണ്ടിരിപ്പാനും ഈ തിരുമേനിയുടെ വൈഭവവും പരിചയവും ദൈവം ഇനിയും ഉപയോഗപ്പെടുത്തണമെന്നും പ്രത്യേകം അനുഗ്രഹിക്കപ്പെട്ടവൎക്കു ദൈവം ഒരുക്കിയിരിക്കുന്ന ഇഹത്തിലെ വരങ്ങളാകുന്ന ദീർഘായുസ്സും സുഖവും ഐശ്വര്യവും സമാധാനവും ഇഹത്തിലും പരത്തിലും ദൈവത്തോടുള്ള നിരന്തരസംസൎഗ്ഗവും നിഷ്കളങ്കമനസ്സാക്ഷിയും തിരുമേനിക്കു ദൈവം നൽകണമെന്നുള്ള എന്റെ പ്രാർത്ഥനയിൽ നിങ്ങളെല്ലാവരും യോജിക്കുമെന്നുള്ള വിശ്വാസത്തെ പ്രസ്താവിച്ചുകൊണ്ടു ഞാൻ വിരമിച്ചുകൊള്ളുന്നു.

---

## മാമ്മോദീസാ

"ഒട്ടുവളരെ ആചാരങ്ങൾക്കും ചടങ്ങുകൾക്കും ഹിന്ദുക്കൾ കീഴ്പ്പെട്ടിരിക്കുന്നു" എന്നു അവരെ കുറ്റം ചുമത്തുന്നതിൽ, ക്രിസ്ത്യാനികളായ നിങ്ങൾക്കു നല്ലതന്നെയാണ. ക്രിസ്തീയവിശ്വാസത്തിന്റെ അകമെയുള്ള അനുസരണത്തിനു ആവശ്യമില്ലന്നു ഹിന്ദുകൾ വിചാരിക്കുന്ന മാമോദീസായുടെ പുറമെയുള്ള നടത്തിപ്പിനെക്കുറിച്ചു, ഹിന്ദുക്കൾ കഥയില്ലാത്ത ഒരു പക്ഷാഭേദത്തോടുകൂടി കുറ്റം പറയുന്നു എന്നു നിങ്ങൾ വാദിക്കുന്നു. എന്നാൽ ഈ കുറ്റംപറച്ചിൽ നിങ്ങളെത്ത

ന്നേ ആയാലെന്ത? ഈ ഹിന്തുപക്ഷാഭേദംകൊണ്ടു നിങ്ങൾക്കു മാൎഗ്ഗവാസികളെ കിട്ടുന്നതിനു വളരെ പ്രയാസമാകുന്നു കണ്ടിരിക്കെ, ക്രിസ്ത്യാനികളായ നിങ്ങൾ എന്തിനാണു ഇത്ര വളരെ സ്വരഭേദം, ഇതുമാത്രം ചടങ്ങിൽ വയ്ക്കുന്നതു. ഹിന്തു ആചാരം ആവശ്യപ്പെട്ടിരിക്കുന്നമാൎഗ്ഗം, കഥയില്ലാത്തതും സ്വയാധികാരം ഉള്ളതും ആയിരുന്നേക്കാം. എന്നാൽ ക്രിസ്തുവിന്റെ ഉപദേശത്തെ കൈക്കൊള്ളുന്നതിനു, ആഗ്രഹിക്കുന്നവരുടെ മാൎഗ്ഗമദ്ധ്യേ വല്യതടസ്സമായി മാമോദീസാ ഇരിക്കയും, ഇനിയും അപ്രകാരം വളരെ കാലത്തേക്കു ഇരിക്കയും ചെയ്യുമെന്നുള്ള വാസ്തവത്തെ വിസ്മരിച്ചുകളവാൻ പാടുള്ളതല്ല. നിങ്ങളുടെ ഭാഗം ഇങ്ങിനെയിരിക്കെ, എത്രയും ആവശ്യമുള്ളതായിട്ടു ഈ ചടങ്ങിനെ പുലൎത്തിക്കൊണ്ടുപോരുന്നതു എന്തിനാകുന്നു? നിങ്ങളുടെ കഠിനതയെ സ്വല്പം കുറിച്ചു, പരസ്പരം യോജിച്ചു, തങ്ങളുടെമേൽ ചുമത്തുന്നതായ ഈ പരീക്ഷയിൽനിന്നു പിൻവലിയുന്നവരെ പൂൎണ്ണ ക്രിസ്ത്യാനികളായി വിചാരിച്ചു, വല്ലസമാധാനവും ഉണ്ടാകാത്തതു എന്താകുന്നു? ക്രിസ്തീയവിശ്വാസപ്രമാണത്തെ ഒരുവിധം കൈക്കൊള്ളുന്നതും, രക്ഷിതാവായിട്ടു ക്രിസ്തുവിൽ വിശ്വസിക്കുന്നതും, മതിയാകുമെന്നു നിങ്ങൾ തൃപ്തിപ്പെടാതിരിക്കുന്നതു എന്തുകൊണ്ടാകുന്നു?. ഈ തടസ്സങ്ങൾ ഇരിക്കെ. മതത്തിൽ ചേൎന്നിരിക്കുന്നു എന്നു കാണിക്കുന്ന ഈ കഠിനമായ പരീക്ഷയിൽ കുറഞ്ഞ യാതൊന്നിലും, തൃപ്തിപ്പെടാതിരിക്കുന്നതു ക്രൂരതയല്ലയൊ? ഒരുവെറും ചടങ്ങിനായിട്ടു ഒക്കെടമുറുക്കിപിടിക്കുന്നതു ഒരുവല്യതായ ചടങ്ങാചാരമല്ലയൊ”?

പലപ്പോഴും ഈവിധമായ ഒരു അപേക്ഷയെ ഞങ്ങൾ കേട്ടിട്ടുണ്ടു. ക്രിസ്തുവിങ്കലേക്കു ഒരുവിധം ആകൎഷിക്കപ്പെടുന്ന അനേകം ആളുകൾ പലവിധമായ സത്യാന്തരത്തോടുകൂടിയിരുന്നാലും, മേൽപ്രകാരമാകുന്നു ഞങ്ങളോടു ചോദിക്കുന്നതു.

ഉത്തരം രണ്ടുമടക്കാകുന്നു. ഒന്നാമതായി ഈ ചട്ടത്തെ എങ്ങനെ തന്നെവിചാരിച്ചാലും, ഞങ്ങൾ ഏൎപ്പെടുത്തിയതല്ലാത്തതുകൊണ്ടു ഇതിനെ പിൻവലിക്കുന്നതിനു ഞങ്ങൾക്കധികാരം ഇല്ല. പ്രയാസങ്ങൾ നേരിടുമ്പോൾ സൌകൎയ്യം പോലെ മാററത്തക്കവണ്ണമുള്ളതായി, ക്രിസ്തീയ ആചാരം കണ്ടുപിടിച്ചിട്ടുള്ള ഒരു നടപടിയും അല്ല. സുവിശേഷം സാക്ഷിക്കുന്നപ്രകാരം, ക്രിസ്തു തന്നെത്താൻ ഇട്ട ഒരു ചട്ടമാകുന്നു. അതുകൊണ്ടു ചടങ്ങിൽ വെച്ചുണ്ടാകുന്ന കുററം അവന്റെ മേൽ ആകുന്നു ഇരിക്കുന്നതു.

നിങ്ങൾ പോയി പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ, അവരെ മാമോദീസാമുക്കി എല്ലാജാതികളെയും പഠിപ്പിപ്പീൻ എന്നായിരുന്നു, ക്രിസ്തു തന്റെ ശിഷ്യന്മാരോടു ഒടുവിൽ കല്പിച്ചതു. (മത്തായി ൨൮. ൧൯)

ഇതാ, ഇതുപ്രകാരമാകുന്നു ഞങ്ങളുടെ നിത്യകല്പനകളായി, സുവിശേഷ റിക്കാട്ടുകളിൽ കാണുന്നതു. ഇതുപോലെ ബലമായ ഒരു വിപരീതകല്പന ഇല്ലാതെ, ഞങ്ങൾക്കു ഇതിനെ അനുസരിക്കാതെയിരിപ്പാ

ന്നം പാടില്ലാ. ഈ വിഷയത്തെക്കുറിച്ചു തീരുമാനിക്കേണ്ടതിന്ന ഒരു അധികാരവും, ഞങ്ങൾക്ക തന്നിട്ടില്ലാ. ഞങ്ങൾക്ക തിരഞ്ഞെടുക്കുന്നതിന്ന ഒരവകാശവും ഇല്ലാ. ഈ കല്പന സ്വാതന്ത്ര്യമായതും, അവശേഷങ്ങൾ ഇല്ലാത്തതുമാണ. ഇതിനെ ഭേദപ്പെടുത്തുന്നതൊ, അനുസരിക്കാതിരിക്കുന്നതൊ ആയ ഒരു അവകാശം, തെളിവായ അമാനുഷസാക്ഷ്യമായി, ദൈവത്തിന്റെ ഒരുശബ്ദമായി, ദൈവീകവെളിപാടിൽ കുറഞ്ഞ യാതൊന്നും മതിയായിവരുന്നതല്ലാ. ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിന്ന ഇപ്പുറമായി ഈവിധമായ ഒരുശബ്ദം ഉണ്ടായിട്ടില്ലാ.

ഈ കല്പനയെ വ്യവഹരിച്ചു തള്ളികളവാനും പാടില്ലാ. ഈകല്പന കിട്ടിയശിഷ്യർ ഇതിനെ അക്ഷരാർത്ഥമായി മനസ്സിലാക്കി. ഈ കല്പനകിട്ടിയ ഒമ്പതു ദിവസത്തിന്നകം, അവർ അതിനെ അക്ഷരാർത്ഥത്തിൽ പ്രയോഗിച്ചു അപ്പോൾ അവർ യറുശലേമിൽ ഒരു ദിവസത്തിൽ വിശ്വസിച്ചു മൂവായിരം ആളുകളെ മാമോദീസാ മുക്കി. ഈ ചട്ടത്തിന്റെ കീഴ്പെടുത്താതെ അവരുടെ മാനസാന്തരത്തെ അവർ യോഗ്യമായി എണ്ണിയില്ലാ. നടപ്പു ൨. ൪൧.

ഈ ചട്ടത്തെ ഭേദപ്പെടുത്തിയതായി ഒരു ഉദാഹരണവും കാണുന്നില്ലാ വിശ്വാസികളിൽ എത്രയും വലിയവനായ ശുദ്ധമുള്ള പൌലൊസുതന്നെയും, ക്രിസ്തുവിന്റെ ഒരു ദർശനത്താൽ അതിശയകരമായി മനസ്സുതിരിയപ്പെട്ടു എങ്കിലും, മറ്റുള്ളവരെപോലെ ക്രിസ്തു സഭയിൽ ഈ വാതൽവഴിയായി പ്രവേശിക്കേണ്ടിവന്നു.

എല്ലാത്തിനും ഉപരിയായി, നമുക്ക ഉദാഹരണത്തിനായി, ക്രിസ്തുതന്നെയും, ഈ ആചാരത്തിന്ന വഴുതികൊടുത്തു. മത്തായി ൩. ൧൩ ൧൭. നമ്മെ അതിന്റെ ആവശ്യത്തെ കാണിക്കുന്നതിന്ന വേണ്ടിയും, താൻ തന്നെ വഹിക്കാത്തതായ ഭാരവും പരീക്ഷയും തന്റെ ശിഷ്യന്മാരുടെമേൽ വച്ചിരിക്കുന്നു എന്നു, പറയാതിരിക്കുന്നതിന്ന വേണ്ടിയും, ദൈവമായകർത്താവായ അവൻ തന്നെയും, തന്റെ മുന്നോടിയായിരുന്ന ശുദ്ധമുള്ള യോഹന്നാൻബപ്തീസ്തിന്റെ കൈകളിൽനിന്നു, ഇതിനെ സ്വീകരിക്കുന്നതിനായി താൻ സമ്മതിച്ചുകൊടുത്തു.

എന്നാൽ താൻ തന്നെ അതിന്ന വഴുതികൊടുക്കയും, അതിനെ തന്റെ രാജ്യത്തിലെക്കുള്ള പ്രവേശനത്തിന്റെ ഒഴിച്ചുവെയ്ക്കാൻപാടില്ലാത്ത മാർഗ്ഗമായി സ്ഥിരപ്പെടുത്തുകയും, ചെയ്തതായി, ഒരാചാരമായി, താൻ അതിനെ സ്ഥിരപ്പെടുത്തിയതിൽ, ആവശ്യമില്ലാത്ത ഒരു ചടങ്ങിനെ ഏറ്റെടുത്തിയിരിക്കുന്നു എന്നു, ക്രിസ്തുവിനെ കുററം ചുമത്താമൊ എന്ന, ഒരു ചോദ്യത്തിന്ന ഇതുംസഫലം കൊടുക്കുന്നു.

ഭാവികാലത്തെക്കുറിച്ചു ദൃഢമായ അറിവുണ്ടായിരിക്കെ, തന്റെ പിൻഗാമികളുടെ ഇടയിൽ എണ്ണപ്പെടേണമെന്നു വിചാരിച്ചവരുടെമേൽ അതികഠിനമായി തീരുമെന്നു അവൻ അറിഞ്ഞ ആചാരത്തെ സ്ഥിരപ്പെടുത്തിയതിൽവച്ചു, കഠിനവാനും നിർദ്ദയനും ആയി നമുക്ക ക്രിസ്തുവിനെ കുററം ചുമത്താമൊ. ഈ ആചാരത്തിനായികൊണ്ടു പ

രുഷന്മാരും സ്ത്രീകളും, എല്ലാം നഷ്ടപ്പെടുത്തണമെന്നു ആവശ്യപ്പെടത്തകവണ്ണം, ഈ ആചാരങ്ങടയാളം അത്രഗൌരവമായി, പ്രധാനമായി, അവൻ സാക്ഷാൽ ആലൊചിച്ചുവൊ? അവന്റെ നാമത്തിനുവേണ്ടി ആവശ്യപ്പെട്ടാൽ, രക്തസാക്ഷിയായി മരിക്കുന്നതിനുള്ള കർത്തവ്യകർമ്മത്തെ അവൻ ഉറപ്പുവരുത്തുന്നു എങ്കിൽ, നമുക്കു മനസ്സിലാക്കാൻ കഴിയും. എന്നാൽ ഒരു വേദം ആചാരത്തിനായി, രക്തസാക്ഷിയായി മരിക്കുന്നതിനു അവൻ കല്പിക്കാമൊ? തന്റെ സ്വഭാവത്തിലെ മാധുര്യമാം കരുണ, തന്റെ മതത്തിലെ ഉയർന്നതായ ആത്മജീവൻ, ഇവ രണ്ടിനോടും ഇതു വിപരീതമായി കാണപ്പെടുന്നില്ലയൊ? ഈ കല്പനയെ പിന്നീടു ഒരിക്കലും ഭേദപ്പെടുത്തുന്നതിനു കല്പിക്കാതിരുന്നതു എന്തുകൊണ്ടാണ്?.

ഈവിധമായ ചോദ്യങ്ങൾ ധാരാളമായി ചോദിക്കപ്പെടാം. എന്നാൽ, ഉത്തരം ഈവിധമായ അന്വേഷണത്താൽ കാണപ്പെടുന്നതല്ലാ. ഈ ആചാരത്തെത്തന്നെ ഒന്നുകൂടി ആഴമായി പരിശോധിക്കുന്നതിൽനിന്നു, ഉത്തരം കാണപ്പെട്ടേക്കാം.

എല്ലാം ഇങ്ങനെ ഇരുന്നാലും, മാമോദീസാ വെറും പുറമെയുള്ള ഒരു ആചാരമാണെന്നുള്ളതു, അത്ര നിശ്ചയമാണൊ? അതു ഗംഭീരമായ അർത്ഥമുള്ള ഒന്നായിവരികയില്ലയൊ? അതിന്റെ മഹത്തായ പ്രാധാന്യത്തെ ഉണ്ടാക്കുന്നതായി, കണ്ണിനു കാണുന്നതിൽ അധികമായ ഒന്നായി, രഹസ്യമായിരിക്കുന്ന ഏതാണ്ടൊ അതിൽ ഉണ്ടായിരിക്കയില്ലയൊ? യഹൂദന്മാരുടെയും, മഹമ്മദീയരുടെയും, ചേല പോലെയൊ, അല്ലെങ്കിൽ ബ്രാഹ്മണന്റെ പൂണുനൂൽപോലെയൊ, വെളിയിൽകാണുന്ന ഒരു അടയാളമായി. ഒരു വെറും ക്രിയയായി, നാം അതിനെ വിചാരിക്കുന്നതിൽ ശരിയായി വരാമൊ? ഇവകളെക്കാൾ ഇതിനു അർത്ഥമില്ലാതിരുന്നു എങ്കിൽ, കരുണയുള്ള രക്ഷിതാവു സാദ്ധ്യമായും ന്യായപ്രമാണമായും ഇരുന്ന പഴയ നടപ്പിനെ മാററിയശേഷം എത്രതന്നെ പ്രയോജനമുള്ളതായിരുന്നാലും, തന്റെ പിൻഗാമികളുടെ കഴുത്തിൽ ഒരു വലിയ ഭാരമായി തൂങ്ങിക്കിടക്കുന്നതിനു ഇപ്രകാരമുള്ള ആചാരശിഷ്ടമായ ഒന്നിനെ, ശേഷിപ്പിച്ചുവച്ചിരിക്കുന്നു എന്നു വിശ്വസിക്കുന്നതു, വളരെ കഠിനമായിരിക്കുന്നു. നിശ്ചയമായി നാം ഒന്നുകൂടി ആഴമായി കഴിച്ചുനോക്കണം. ഇതിനെക്കാൾ ഗൌരവമായ ഒന്നിനായി നാം അന്വേഷിക്കണം. വഹിപ്പാൻ പാടില്ലാത്ത വലിയ ചുമടിനെ മനുഷ്യരുടെമേൽ കെട്ടിവയ്ക്കുന്നതിനാൽ, താൻ കുററം ചുമത്തീട്ടുള്ള ആ പരീശരെപ്പോലെ, ക്രിസ്തു ആയിവരുവാൻ പാടുള്ളതല്ല.

നമ്മെ നിർബ്ബന്ധിക്കുന്നതായ ആലോചനാമാർഗ്ഗം ഇതാകുന്നു. ഈ വിധത്തിൽ നമ്മുടെ ചോദ്യത്തിന്റെ പ്രഥമത്തെ ഉത്തരം നമുക്കു കിട്ടുന്നതാണു. (തുടരും)

---

## പൂനാവിലെ കൌളിവാൻറജ് മിഷ്യൻ.

എഡ്വാർഡ മഹാരാജാവു തിരുമനസ്സിലെ സഹോദരനായ കോനോട്ടു പ്രഭു അവർകളും പ്രഭ്വിയും ഓക്സഫോർഡിലെയും റീഡിങ്ങിലെയും ലൊർഡ ബിഷൊപ്പന്മാരും രക്ഷാധികാരം സ്വീകരിച്ചു ഓക്സഫൊർഡിൽ സ്ഥാപിച്ചു നടത്തിവരുന്ന ഒരു മിഷ്യൻെറ പേരാണ മേൽ എഴുതിയിരിക്കുന്നതു. ഇവിടെയുള്ള ചർച്ചമിഷ്യൻകാരുൾപ്പെട്ടിരിക്കുന്ന ചർച്ച ഓഫ് ഇംഗ്ലണ്ടിൽതന്നെ ചെന്നവരാണ. ഇവരും ഈ മിഷ്യൻകാരുടെ ഒരു ശാഖ ബൊംബെയിലെ ലോർഡ ബിഷൊപ്പിൻെറ കീഴിൽ പൂനാവിൽ ഏർപ്പെടുത്തപ്പെട്ടിട്ടുണ്ടു. ഇവരോടുചേൎന്നു വേല ചെയ്യുന്നതായി "കൊമ്യൂനിററി ഓഫ് സെൻറ മേരിദ വേർജിൻെറ (വിശുദ്ധ കന്യകമറിയാമിൻെറ സഭ) എന്നു പേരുള്ള ഒരു കന്യകാസംഘവും ഇവൎക്കു പൂനാവിൽ ഒരു കൊവെന്തയും ഉണ്ടു. ഈ സംഘങ്ങളിൽ ചേരുവാൻ ആഗ്രഹമുള്ളവർ മുഖ്യമായി ചെയ്യേണ്ടതു ഈ മിഷ്യൻെറ ഗുണത്തെ ഉദ്ദേശിച്ചു ദൈവമാതാവിൻെറ ശുദ്ധീകരണപ്പെരുനാൾദിവസത്തിലും മെയി മാസം ൬-ാംനു. വിശുദ്ധ യോഹന്നാൻ ശ്ലീഹായുടെ പെരുനാൾദിവസത്തിലും കുറുബാന അനുഭവിക്കയും (പട്ടക്കാരായിരുന്നാൽ കുറുബാന ചൊല്ലുകയും) ചെയ്യണമെന്നുള്ളതാണ.

അവരുടെ പള്ളിയിലെ ശുശ്രൂഷക്രമം താഴെ പറയുന്നു. ഞായറാഴ്ച ആറു മണിക്കു ഇംഗ്ലീഷിലും ഏഴു മണിക്കു നാട്ടുഭാഷയിലും കുറുബാന. പത്തു മണിക്കു ഇംഗ്ലീഷിൽ കാലത്തെ പ്രാൎത്ഥനയും ആറു മണിക്കു നാട്ടുഭാഷയിൽ വൈകിട്ടത്തെ പ്രാൎത്ഥനയും പ്രസംഗവും. പരിശുദ്ധന്മാരുടെ പെരുനാൾദിവസങ്ങളിൽ തലെദിവസം നാട്ടുഭാഷയിൽ സംഗീതത്തോടുകൂടെ വൈകിട്ടത്തെ പ്രാൎത്ഥനയും പ്രസംഗവും. ആറു മണിക്കു ഇംഗ്ലീഷിലും ഏഴു മണിക്കു നാട്ടുഭാഷയിൽ പാട്ടുകുറുബാന. ഒമ്പതു മണിക്കു ഇംഗ്ലീഷിൽ കാലത്തെ പ്രാൎത്ഥനയും രാത്രി ഏഴു മണിക്കു ആഡംബരമായിട്ടു വൈകിട്ടത്തെ പ്രാൎത്ഥനയും ഇടദിവസങ്ങളിൽ ചൊവ്വാഴ്ചയും വ്യാഴാഴ്ചയും വെള്ളിയാഴ്ചയും കാലത്തു ആറര മണിക്കു നാട്ടുഭാഷയിലും ഏഴെകാൽ മണിക്കു ഇംഗ്ലീഷിലും കുറുബാനയും ബുധനാഴ്ചയും വെള്ളിയാഴ്ചയും ഒന്നരമണിക്കു ലിത്താനിയും. ഏഴുമണിക്കു നാട്ടുഭാഷയിൽ വൈകിട്ടത്തെ പ്രാൎത്ഥനയും ചൊവ്വാഴ്ചയും വ്യാഴാഴ്ചയും ശനിയാഴ്ചയും എല്ലാപെരുനാളുകളിലും വൈകിട്ടത്തെപ്രാൎത്ഥന പാട്ടായിട്ടാകുന്നു. അമ്പതുനോമ്പിലും ഇരുപത്തഞ്ചുനോമ്പിലും പ്രത്യേകം പ്രസംഗങ്ങളും ആരാധനകളും ഉണ്ടു.

പൂനാവിൽ ഇപ്പോൾ ൭- യൂറോപ്യൻപട്ടക്കാരും രണ്ടു നാട്ടുപട്ടക്കാരും ഇരുപതു സിസ്റ്റേഴ്സു (കന്യകമാർ) നാട്ടുകാരും യൂറൊപ്യന്മാരുമായി അനേകം സ്ത്രീകളും വേല ചെയ്യുന്നുണ്ടു.

## പ്ശീത്തൊ എന്ന സുറിയാനി.

### പുതിയനിയമ വേദപുസ്തകം.

'പ്ശീത്തൊ' സുറിയാനി പുതിയനിയമത്തെ സുറിയാനിക്കാർ പൂർവ്വം മുതൽ അപ്പൊസ്തോലയാധാരമായി പ്രമാണിച്ചുവരുന്നു. "പത്തെട്ടു ശതാബ്ദങ്ങളായിട്ടു പൂർവ്വം മുതൽ ഇന്നോളം സുറിയാനി സഭാ 'പ്ശീത്തൊ' പുതിയനിയമത്തെ അപ്പൊസ്തോലയാധാരമായി കൈക്കൊണ്ടുവരുന്നു" എന്നു ലണ്ടനിൽ അച്ചടിച്ചു പ്രസിദ്ധം ചെയ്യു- (റെവിൻബൊ) എന്ന ഒരു ഇംഗ്ലീഷപത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നു ഏ.ഡ. ൧൮൮൭-ൽ (ഡാർമൂത്തു) പട്ടണത്തിൽ അച്ചടിച്ച ഒരു പുസ്തകത്തിൽ കാണുന്നു. മലയാളത്തുള്ള സുറിയാനിപള്ളികളിൽ തിരുവത്താഴ ശുശ്രൂഷയുടെ മദ്ധ്യേ വായിക്കുന്ന പുതിയനിയമഭാഗം പ്ശീത്തൊ സുറിയാനി പുസ്തകത്തിൽനിന്നു തന്നെ ആയിരിക്കണമെന്നുള്ള പുരാതന കീഴ്നടപ്പിനെ ആലോചിക്കുമ്പോൾ 'പ്ശീത്തൊ' പുതിയ നിയമം അപ്പൊസ്തോലയാധാരമാണെന്നുള്ള വിശ്വാസം മലങ്കര സുറിയാനിക്കാരിലും ഉള്ളതായി തോന്നുന്നു. ഇംഗ്ലണ്ടിലും അമെറിക്കായിലും ഉള്ള ചില വേദജ്ഞന്മാർ പ്ശീത്തൊ പുതിയനിയമത്തിന്റെ പുരാതനത്വം നിർമ്മലത എന്നിവയെ ശ്ലാഘിച്ചു, അതിന്റെ ഉല്പത്തി അപ്പൊസ്തോലരിൽ നിന്നു തന്നെയാണെന്നു പ്രസ്താവിച്ചും ഇരിക്കുന്നതായി ചില പുസ്തകങ്ങളിൽ കാണുന്നതുകൊണ്ടു 'പ്ശീത്തൊ' അപ്പൊസ്തോലയാധാരമാണെന്നു പൂർവ്വം മുതൽ സുറിയാനിക്കാർക്കുള്ള വിശ്വാസത്തിനു കുറെക്കൂടെ ഉറപ്പിനും ധൈര്യത്തിനും വകയുണ്ടു. എന്നാൽ പ്ശീത്തൊ പുതിയനിയമം ക്രി. പി. ൨-ാം ശതവർഷത്തിന്റെ ആരംഭത്തിങ്കൽ, പുരാതന യവനഭാഷയിൽനിന്നും ഉള്ള ഒരു തർജ്ജമ മാത്രമാണെന്നും, പുതിയനിയമ പുസ്തകങ്ങൾ എല്ലാം ആദ്യം എഴുതപ്പെട്ടിട്ടുള്ളതു യവനഭാഷയിലാണെന്നും, യൂറൊപ്പ്യവേദജ്ഞന്മാർ എഴുതീട്ടുള്ള പല പുസ്തകങ്ങളിലും കാണുന്നുണ്ടു. ഈ സ്ഥിതിക്കു യൂറൊപ്പ്യവേദജ്ഞന്മാരുടെ അഭിപ്രായഭേദങ്ങളെ ആലോചിച്ചു തിട്ടപ്പെടുത്തുവാനൊ അവർ പറയുന്ന ന്യായങ്ങളുടെ ബലാബലങ്ങളെ ഖണ്ഡിതപ്പെടുത്തുവാനൊ നാം പ്രാപ്തരല്ലാ എങ്കിലും, നമുക്കു കിട്ടീട്ടുള്ള അറിവിൻപ്രകാരം പ്ശീത്തൊ പുതിയനിയമത്തെപ്പറ്റി സുറിയാനിക്കാർക്കുള്ള പൂർവ്വികമായ വിശ്വാസം ശരിയായിട്ടുള്ളതൊ എന്നു നാം ആലോചിച്ചുനോക്കേണ്ടതാണു

യവനായ സുറിയാനി ലത്തീൻമുതലായ പുരാതന ഭാഷകളിൽ പുതിയനിയമപ്രതികൾ നാം ഇന്നു കാണുന്നുണ്ടെങ്കിലും, ഏതു ഭാഷയിലൊ ഭാഷകളിലൊ ആണ പുതിയനിയമ പുസ്തകങ്ങൾ ആദ്യം എഴുതപ്പെട്ടിട്ടുള്ളതു എന്നൊ അല്ലെങ്കിൽ, ഇന്നു ഭാഷയിലുള്ള പുതിയനിയമം ആണ അപ്പൊസ്തോലയാധാരമായി പ്രമാണിക്കേണ്ടതു എന്നൊ നിർണ്ണയിക്കുന്നതിനു നിശ്ചയമായും ക്ലിപ്തമായും ഉള്ള രേഖാ സാക്ഷ്യം നമുക്കു ഇല്ലാ. വിശുദ്ധ എഴുത്തുകാരുടെ ആദ്യ കയ്യെഴുത്തുപ്രതി

കൾ ഇപ്പോഴും നഷ്ടം വന്നുപോയിരിക്കുന്നു. ബ്രിട്ടീഷ് മ്യൂസിയത്തിലും മറ്റു ഗ്രന്ഥപാഠശാലകളിലും, പലസ്ഥലങ്ങളിൽനിന്നും ശേഖരിച്ചു സൂക്ഷിച്ചിരിക്കുന്ന പുരാതന പുതിയനിയമ പകൎപ്പുകൾ ക്രി. പി. ൪-ാം ശതവൎഷത്തിനു മുമ്പുള്ളവയല്ലെന്നു നിൎണ്ണയിക്കപ്പെട്ടിരിക്കുന്നു. എങ്കിലും ചില ചരിത്രസംഗതികൾകൊണ്ടും അവയിൽനിന്നു നമുക്കു ന്യായമായി നിശ്ചയിക്കാവുന്ന ചില അനുമാനങ്ങൾകൊണ്ടും പ്ശീത്താ പുതിയനിയമം അപ്പൊസ്തൊലികയാധാരമാണെന്നുതന്നെ നമുക്കു വിചാരിക്കാവുന്നതാണു.

പിന്തുടരും.

---

## സൂചകങ്ങൾ

കിരീടധാരണസമയം ഇംഗ്ലണ്ടിലെ രാജാക്കന്മാൎക്കു ഒരു വേദപുസ്തകപ്രതി കാഴ്ചവയ്ക്ക പതിവുണ്ടത്രെ. വേദപുസ്തകസമൂഹക്കാർ പ്രസിദ്ധപ്പെടുത്തുന്ന വേദപുസ്തകങ്ങളിൽ സഭ അംഗീകരിച്ചിരിക്കുന്ന എല്ലാ പുസ്തകങ്ങളും ഉൾപ്പെടുത്തിയിട്ടില്ലാത്തതിനാൽ മക്കബായക്കാർ മുതലായ പുസ്തകങ്ങൾ സമ്മാനപ്പുസ്തകത്തിൽ ഉൾപ്പെടുവാൻ തക്കവണ്ണം ഈ സംഗതിയുടെ ഗൌരവം അറിയാവുന്ന ആളുകൾ കരുതിക്കാരാകണമെന്നു ടൈംസ അഭിപ്രായപ്പെട്ടിരിക്കുന്നു.

❖ ❖ ❖

ഇംഗ്ലണ്ടിൽ ബ്രൈട്ടൻ എന്ന സ്ഥലത്തുള്ള അംഗ്ലിയാ പള്ളികളെക്കുറിച്ചു ചൎച്ച് ടൈംസ പറയുന്ന വിവരണങ്ങളിൽ താഴെ പറയുന്ന സംഗതികൾ അടങ്ങിയിരിക്കുന്നു. വിശുദ്ധ പത്രോസിന്റെ പള്ളിയിലുള്ള രണ്ടു ത്രോണോസുകളിന്മേലും മെഴുകുതിരികൾ ഉണ്ടു. ഉയിൎത്തെഴുന്നേല്പിന്റെ പള്ളിയിൽ ആവശ്യക്കാൎക്കു ഉടനടൻ കുൎബ്ബാന കൊടുപ്പാൻ സക്രമെന്തു സദാ സൂക്ഷിച്ചിരിക്കുന്നു. വചനിപ്പിന്റെ പള്ളിയിലെ രണ്ടു ത്രോണോസുകളിൽ ഒന്നിൽ സക്രമെന്തു സദ സൂക്ഷിക്കുന്നു. വിശേഷാൽ രണ്ടു വലിയ രൂപങ്ങൾ ഉണ്ടു. ഒന്നു നസ്രായനായവന്റേതും മറ്റേതു ദൈവമാതാവും ഉണ്ണിയും കൂടിയതുമാണു. ഇവയുടെമുമ്പിൽ വിളക്കു സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. സാക്രമെന്തു വച്ചിരിക്കുന്ന ത്രോണോസിന്റെ ഇരുവശത്തുമായി യൌസേപ്പു പുണ്യവാളന്റെയും തിരുഹൃദയത്തിന്റെയും രൂപങ്ങൾ വച്ചിട്ടുണ്ടു. വെസ്റ്റമിൻസ്റ്റർ ആബിയിൽ ൧൬-ം ൧൭-ം ൧൮-ം ശതാബ്ദങ്ങളിൽ ഉപയോഗിച്ചുവന്ന കാപ്പകളും സെന്റപോൾസ് കത്തീഡ്രാൽ എന്ന ലണ്ടനിലെ ഭദ്രാസനപ്പള്ളിയിൽ അടുത്തകാലത്തുണ്ടായ ഒരു കാപ്പയും റോമാക്കാരുടെ തരത്തിൽ ഉള്ള പല കുൎബ്ബാനക്കുപ്പായങ്ങളും ബ്രൈട്ടനിൽ സഭായോഗം കൂടിയിരുന്നപ്പോൾ പ്രദൎശിപ്പിക്കയുണ്ടായി.

❖ ❖ ❖

മലയാളമിത്രം—സുറിയാനി സഭാചരിത്രം വിശദമായി പ്രസ്താവിച്ചിരുന്നതിനു ഞങ്ങൾ ഇതുവരെ പറഞ്ഞ മറുപടി നമ്മുടെ സഹജീവിയെ മിക്കവാറും തൃപ്തിപ്പെടുത്തിയിരിക്കുന്നു എന്നു കഴിഞ്ഞ മിത്രത്തിലെ മൌനംകൊണ്ടും കാണുന്നു. ഞങ്ങളുടെ ശ്രമത്തിനു ഇത്രയും ഫലം ഉണ്ടായതിൽ സാമാന്യമല്ലാത്ത കൃതാൎത്ഥത ഞങ്ങൾക്കുണ്ടു. ഈ വകപ്പത്രികകൾ പൊടിപ്പും തൊങ്ങലും ഇല്ലെങ്കിലും ഒരുവേള മനസ്സറിയാതെ പറഞ്ഞുപോയ തെറ്റുകളെ മിത്രത്തെ ബോദ്ധ്യപ്പെടുത്തുവാൻ ഇടയായതിൽ സഹജീവിക്കു ഞങ്ങളോടും ന്യായമായ കൃതജ്ഞത ഇല്ലാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു. പഴയ സുറിയാനി ഏവൻഗേലിയിലെ കുറിപ്പുകളെക്കുറിച്ചു പിന്നാലെ ഏതാണ്ടെല്ലാം പറവാൻ ഭാവിച്ചിട്ടുണ്ടെന്നു മുമ്പിൽ മിത്രം എഴുതിയിരുന്നു. പിന്നീടു ഒന്നും പറയാതിരിക്കുന്നതു പരിശോധിച്ചതിൽ പറയത്തക്കതായി ഒരു സമാധാനവും ഇല്ലായ്കയാൽ ആയിരിക്കാം. അല്ലയോ സഹോദരീ! നാമെല്ലാവരും ക്രിസ്ത്യാനികൾ ആണല്ലോ. ആത്മപ്രശംസ നമുക്കു ചേൎച്ചയുള്ളതല്ല. തെറ്റിപ്പോകുന്നതു മനുഷ്യസ്വഭാവമാണു. തെറ്റു ബോധപ്പെടുമ്പോൾ കുറ്റം ഏറ്റുപറവാൻ ജാത്യാൽ മനുഷ്യനു ഒരു മടിയുണ്ടു. നമ്മുടെ വലിയപ്പൂപ്പൻ ആദാംബാവായും ഇങ്ങനെതന്നെ

